# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨ | ൧൯൦൩. തെശ്രീൻ ക്ദീം | ലക്കം ൧൦


## കഴിഞ്ഞുപോയ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ വാർഷിക ഓർമ്മ.

ഈ വന്ദ്യ പിതാവു കാലം ചെയ്തിട്ടു ഒരു വർഷം തികയുന്ന ഓർമ്മ ഈ മാസം (സുറിയാനികണക്കിന്) ൨൦-ാം തിങ്കളാഴ്ച പരുമല സിമ്മനാരി പള്ളിയിൽ വച്ചു അത്യന്തം ഭംഗിയായി നടന്നിരിക്കുന്ന വിവരം ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു. ഈ വിശുദ്ധ ഓർമ്മയിൽ സംബന്ധിപ്പാനായി വടക്കു കുന്നംകുളങ്ങരെ മുതൽ തെക്കു കൊട്ടാരക്കരെ വരെയുള്ള എല്ലാ ഇടവകകളിൽനിന്നും അസംഖ്യം പട്ടക്കാരും ജനങ്ങളും കൂടിയിരുന്നു. പതിനയ്യായിരത്തിൽ കുറയാതെ ജനക്കൂട്ടം ഉണ്ടായിരുന്നു എന്നാണ തോന്നുന്നതു. രോഗികളായും പിശാചു ബാധിതരായും മറ്റു പല സങ്കടങ്ങളെ അനുഭവിച്ചവരായും അനേകർ ഈ വിശുദ്ധ പിതാവിന്റെ നാമത്തിൽ പ്രാപിച്ച സ്വസ്ഥതയ്ക്കും നന്മയ്ക്കും വേണ്ടി ഉപകാരസ്മരണയായ വഴിപാടുകളോടു കൂടി വന്നവരായിരുന്നു ഇവരിൽ ഏറിയക്കൂറുമെന്നു പറവാൻ സംശയമില്ല. അന്നേ ദിവസം അവിടെ കൂടിയിരുന്നവരിൽ അനേകം പേരോടു സംഭാഷണം ചെയ്വാൻ ഞങ്ങൾക്കു ഇടയായി. ഈ പിതാവിന്റെ മദ്ധ്യസ്ഥത മൂലാന്തിരം രോഗശമനം പ്രാപിച്ചവരും, നഷ്ടപരിഹാരം ലഭിച്ചവരും, മരണത്തിൽനിന്നും അപകടങ്ങളിൽനിന്നും രക്ഷപെട്ടവരും എന്നുവേണ്ടാ, എല്ലാവക ആപത്തുകളിലും രക്ഷപ്രാപിച്ചവരായി തങ്ങൾക്കു ലഭിച്ച നന്മകളെക്കുറിച്ചു നന്ദി പറയുന്നവരെയല്ലാതെ ആരെയും അവിടെ കണ്ടില്ല. ആ കൂട്ടത്തിൽ കാലം ചെയ്ത പിതാവിനെക്കുറിച്ചു മുമ്പെതന്നെ ഭക്തിയും സ്നേഹവുമുള്ള സുറിയാനിക്കാർ മാത്രമല്ല ഉൾപ്പെട്ടിരുന്നതു. അദ്ദേഹത്തിന്റെ ജീവകാലത്തു മൂഢഭക്തനെന്നും അറിവില്ലാത്തവനെന്നും പറഞ്ഞു ഒരിക്കൽ പോലും അദ്ദേഹത്തിന്റെ കയ്യ് മുത്തുവാൻ മനസ്സില്ലാതെ ആക്ഷേപിച്ചുവന്നിരുന്ന നവീകരണക്കാരിലും ഹിന്തുക്കളിലും അസംഖ്യം ആളുകൾ തങ്ങളുടെ വഴിപാടുകളെ ആ വിശുദ്ധ പിതാവിന്റെ കബറിങ്കൽ സമർപ്പിക്കയും മരിച്ചവരുടെ ഓർമ്മയും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയും വേദാനുസരണമല്ലെന്നു വിശ്വസിച്ചുവന്ന പലരും അവ പ്രയോജനകരങ്ങളാണെന്നു ഏറ

യംകൊണ്ടു സമ്മതിക്കയും ചെയ്യുന്നു കണ്ടിട്ടു ആശ്ചൎയ്യപ്പെടാത്തവർ ഇല്ലെന്നു വേണം പറവാൻ. ഈ ശ്രാദ്ധദിവസത്തിന്റെ തലെദിവസമായ ഞായറാഴ്ച ആ വിശുദ്ധ പിതാവിന്റെ നാമത്തിൽ ഒരു മൂന്നുമ്മേൽ കുൎബ്ബാന ഉണ്ടായിരുന്നു. ഉൽകൃഷ്ടവിദ്യാഭ്യാസം പ്രാപിച്ചു ഉയൎന്നതരം സൎക്കാർ ഉദ്യോഗത്തിൽ ഇരിക്കുന്ന ഒരു പ്രസിദ്ധനായ അംഗ്ലിയാസുറിയാനിക്കാരന്റെ അപേക്ഷയിന്മേലും ചിലവിന്മേലും ആയിരുന്നു എന്നു പറഞ്ഞാൽ വിരോധകക്ഷികൾ വിശ്വസിക്കയില്ലായിരിക്കുമെങ്കിലും പരമാൎത്ഥം അറിഞ്ഞിട്ടുള്ളവർ തൎക്കിക്കയില്ലെന്നു മാത്രമല്ല, മാർ ഗ്രീഗോറിയൊസ് മെത്രാപ്പോലിത്താ അവൎകൾ തന്റെ ജീവകാലത്തു ചെയ്ത പ്രസംഗങ്ങളാൽ സുറിയാനിവിശ്വാസാചാരങ്ങൾക്കു വരുത്തിയിട്ടുള്ള സ്ഥിരതയെ തന്റെ മരണശേഷമുള്ള പ്രസംഗങ്ങളാലും മദ്ധ്യസ്ഥതയാലും കുറെ കൂടെ ബലമായി ഉറപ്പിക്കയും വിശ്വസിപ്പിക്കയും ചെയ്യുന്നു എന്നും സമ്മതികൊണ്ടിവരുന്നു.

കടുകുമണിയോളം വിശ്വാസമുണ്ടെങ്കിൽ ഈ മല മാറി സമുദ്രത്തിൽ വീഴുവാൻ കല്പിച്ചാൽ അതുപോലെ ഉണ്ടാകുമെന്നാണ ദൈവകല്പന. വിശ്വാസികൾക്കു പരിശുദ്ധന്മാരുടെ പ്രാൎത്ഥനയുടെ ഫലം അനുഭവസിദ്ധമാണെന്നു പറവാൻ ഞങ്ങൾക്കു സംശയമില്ല. തെക്കെദിക്കിൽ നാനാവക ദുരുപദേഷ്ടാക്കൾ വന്നു വിശ്വാസപ്പകൎച്ചകളും വിരുദ്ധങ്ങളും ഉണ്ടാകിയതിൽ വച്ചു ഉളവായിട്ടുള്ള കുഴപ്പങ്ങളും ബുദ്ധിമുട്ടുകളും അനുഭവിച്ചറിഞ്ഞിട്ടുള്ള ഈ പിതാവു തന്റെ സത്യം വെളിപ്പെടുത്തുന്നതിനു ദൈവത്തോടു ചെയ്തിട്ടുള്ളവയും ചെയ്തുവരുന്നവയുമായ അപേക്ഷകൾ കേട്ടു, വിശ്വാസികൾക്കു ധൈൎയ്യവും അവിശ്വാസികൾക്കു മനസ്സുതിരിവും ഉണ്ടാകുവാൻ തക്കവണ്ണം ദൈവം കരുണ ചെയ്തിരിക്കുന്ന ഒരു കാലമാകകൊണ്ടു ഈ അവസരത്തിൽ ദൈവത്തിനു സ്തോത്രം ചെയ്യണമെന്നു ഞങ്ങൾ വായനക്കാരെ ഓൎപ്പിച്ചുകൊള്ളുന്നു.

ശ്രാദ്ധദിവസം വഴിപാടുകളായി നാനാജാതിമതങ്ങളിൽ ഉൾപ്പെട്ടവരാൽ കൊണ്ടുവരപ്പെട്ട പൊൻ വെള്ളി സാമാനങ്ങൾ കൂടാതെ കുൎബ്ബാനപ്പണവും വഴിപാടും ഉൾപ്പെടെ ൨൩൦൦-ൽ പരം രൂപാ വരവുണ്ടായിരുന്നു. സാമാനങ്ങളുടെ കൂട്ടത്തിൽ ഒരു അംഗ്ലിയാക്കാരനാൽ സമൎപ്പിക്കപ്പെട്ട ഒരു പൊൻ അൾത്രൂപത്തിലെ എൻഗ്രെവിങ്ങോടു കൂടിയ ചിത്രം ഈ വന്ദ്യപിതാവിന്റെ ആത്മാവിൽ ഉള്ള പ്രസംഗം തന്റെ സഭയ്ക്കു പുറമെയുള്ളവരിൽ കൂടെ എത്രത്തോളം ഫലിക്കുന്നു എന്നു കാണിക്കുന്ന ഒരു ലക്ഷ്യമായിരുന്നതിനാൽ അതിൽ അനേകൎക്കും വിശേഷാൽ കൌതുകമുണ്ടായെന്നു പറവാൻ സംശയമില്ല. ഈ വിശുദ്ധന്റെ പ്രാൎത്ഥന എന്നും നമ്മുടെ സഭയ്ക്കു ഒരു കോട്ടയായിരിക്കട്ടെ.

# "സുറിയാനി സഭയും സുവിശേഷ വേലയും."

ഈ തലവാചകത്തിൽ കഴിഞ്ഞ ൬-ാം ലക്കം പത്രികയിൽ ഒരു ഉപന്യാസം കണ്ടതിൽ മിസ്റ്റർ (സി)യുടെ അഭിപ്രായത്തോടു യോജിച്ചതായി ഇനിക്കും ചിലതെല്ലാം പറവാനുള്ളതു സാർ അവർകൾ ദയവു ചെയ്തു അടുത്ത പത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്നു അപേക്ഷിക്കുന്നു. അയാൾ പറയുന്നതുപോലെ മുൻകാലത്തു നമ്മുടെ സഭയിൽ ഉണ്ടായിരുന്ന സുവിശേഷ വേല, പിന്നീടു ഉത്ഭവിച്ചവരായ കാടികളുടെയും സിംഹങ്ങളുടെയും ഉപദ്രവങ്ങൾ കൊണ്ടു വീഴ്ചയായിരിക്കുന്നു. ഈ സ്ഥിതിയിൽ നിന്നും ആ വേലയെ പുനരുത്ഥാനം ചെയ്യേണ്ടതു സഭയുടെ മക്കളായ നാം ഓരോരുത്തരുടെയും ചുമതലയും കടമയും ആകുന്നു. ഇതിലേക്കായി അയാൾ പുറപ്പെടുവിച്ചിരിക്കുന്ന അഭിപ്രായങ്ങൾ വളരെ ഉചിതവും നടപ്പിൽ വരുത്തിയാൽ സുവിശേഷവേലയുടെ പ്രചാരത്തിനു ഉതകുന്നതും ആകുന്നു.

എന്നാൽ അയാളുടെ അഭിപ്രായം സുവിശേഷവേല മിക്കവാറും പുറജാതിക്കാരുടെ ഇടയിൽ മാത്രമായിരിക്കണമെന്നാകുന്നു. എന്നാൽ ഈ ഭാഗം കുറെ ഒന്നു വ്യത്യാസപ്പെടുത്തുവാൻ ഉണ്ടെന്നാണ തോന്നുന്നതു. അനേകം സംവത്സരങ്ങൾക്കു മുമ്പു പരിശുദ്ധശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതും യാതൊരു ലൌകികമായ സഹായം ഇല്ലാതിരുന്നിട്ടും, ഇന്നേവരെ നിലനിന്നു പോരുന്നതും ആയ നമ്മുടെ പാവപ്പെട്ട സഭയെ സദാ ഉപദ്രവിക്കണമെന്നുള്ള താല്പൎയ്യത്തോടുകൂടെ നമ്മുടെ ഇടയിൽ പലപല വേഷം ധരിച്ചുകൊണ്ടു നടക്കുന്ന അന്യസഭയിലെ സുവിശേഷവേലക്കാരായ കള്ള ഉപദേഷ്ടാക്കൾ നമ്മിൽ വിതക്കുന്നതായി വിശ്വാസവിപരീതങ്ങളായ അനേകതരം വിത്തുകൾ മുഖാന്തിരം, നമ്മുടെ സഭയുടെ മക്കളിൽ മിക്കവരിലും സഭയെക്കുറിച്ചുള്ള വൈരാഗ്യവും അതിലെ വിശ്വാസാചാരങ്ങളെക്കുറിച്ചുള്ള തീക്ഷ്ണതയും വളരെ കുറവായിട്ടാണു കുറെ നാളായിട്ടു കണ്ടുവരുന്നതു. അതിനാൽ ഈ പരിതാപകരമായ സ്ഥിതിയിൽ നിന്നും നമ്മുടെ സഭയെ വീണ്ടെടുത്ത്, അതിന്റെ മക്കളെ ശരിയായ വഴിയിൽ നടത്തേണ്ടതിലേക്കാണ് സുവിശേഷവേലയുടെ പ്രചാരം അത്യന്തമായി അത്യാവശ്യം. അതുകൊണ്ടു സുവിശേഷവേലയെ രണ്ടു ഭാഗങ്ങളായി തിരിച്ചു, ഒരു ഭാഗം സഭയുടെ സ്വന്ത മക്കളെ അന്യന്മാർ കീഴ്പ്പെടുത്തിക്കൊണ്ടുപോകാതെ സൂക്ഷിച്ചും അവരെ ശരിയായ വഴിയിൽ കൂടി നടത്തിയും, മറ്റെ ഭാഗം പുറജാതിക്കാരുടെ ഇടയിൽ വേല ചെയ്യുന്നതിലേക്കും, ആയി വേണമെന്നാണു എന്റെ അഭിപ്രായം.

ഇതിൽ രണ്ടാമത്തെ ഭാഗത്തെപ്പറ്റി മിസ്റ്റർ (സി) വിസ്തരിച്ചു പറഞ്ഞിട്ടുള്ളതിനാൽ ഒന്നാമതായ ഭാഗത്തെക്കുറിച്ചു മാത്രമെ

ഇവിടെ പറയുന്നതിന ഞാൻ വിചാരിക്കുന്നില്ല. ഇപ്പോൾ തീരെ ബലഹീനമായും, അന്യസഹായം അധികം കൂടാതെ ഭാരവാഹികളുടെ സ്വന്ത പ്രയത്നത്താലും നടത്തിവരുന്ന സുവിശേഷസംഘം ഈ ചുമതലയെ നിർവഹിക്കുന്നുണ്ടെന്ന നിസംശയം പറയാം. എങ്കിലും അതിനെ പുലർത്തുവാനും രക്ഷിപ്പാനും കടപ്പെട്ടിരിക്കുന്നവർ മിക്കവരും അതിനെപ്പററി തീരെ ഗണ്യമാക്കീട്ടില്ലാത്തതിനാൽ, ആ സംഘത്തിന്റെ ഇപ്പോഴത്തെ വേല തീരെ നിസ്സാരമായിട്ടുള്ളതാകുന്നു. അതിനാൽ ഈ ബലഹീന സംഘത്തെ ഓരോരുത്തരാൽ കഴിയും പ്രകാരം സഹായിച്ചു, പുലർത്തേണ്ടതിനാണ നാം ആദ്യമായി ഉററു ശ്രമിക്കേണ്ടതു. ഇതിന്റെ ശാഖകളായി ഓരോ ഇടവകകളിലും സൺഡെസ്കൂൾ. പ്രാർത്ഥനായോഗങ്ങൾ മുതലായവ ഏർപ്പെടുത്തുക, നമ്മുടെ സഭയുടെ വിശ്വാസാചാരങ്ങളുടെ മാഹാത്മ്യത്തെ പ്രസംഗങ്ങളും മററു വഴിയായി എല്ലാവരേയും ഗ്രഹിപ്പിക്കുക, സംഘത്തിലേക്കു ദ്രവ്യസഹായം ചെയ്കയും ചെയ്യുന്നതിന മററുള്ളവരെ ഉത്സാഹിപ്പിക്കുകയും ചെയ്ക, മുതലായുള്ള പ്രവൃത്തികളാൽ ഈ സംഘത്തെ പുലർത്തേണ്ട ചുമതലക്കാരായി നമ്മുടെ ഇടയിൽ എല്ലാ ഭാഗങ്ങളിലും കാണ്മാനുള്ളതു നമ്മുടെ ബഹുമാനപ്പെട്ട പട്ടക്കാരാണല്ലൊ. ഈ വിഷയത്തിൽ അവർ നല്ല മനസ്സോടും ജാഗ്രതയോടും കൂടി പ്രവൃത്തിക്കുന്നവരായിരുന്നെങ്കിൽ ഈ ഒരു കുറവു നമ്മുടെ സഭയിൽ ഉണ്ടാകുകപോലും ചെയ്കയില്ലായിരുന്നു എന്നു നിസ്സംശയം പറയാം. എന്നാൽ ഈ ഭാരത്തെ അവരിൽ മിക്കവരും നിർവഹിക്കുന്നതോർത്താൽ വളരെ പരിതാപകരം തന്നെ. ഞായറാഴ്ച കാലത്തു കുർബാന ആരംഭിക്കുന്നതിനു മുമ്പു, പള്ളിമുറിയിൽ ഇരുന്നു പ്രധാന ഇടവകക്കാരുമായി കൃഷികാര്യവും, മററു വീട്ടുകാര്യവും പറഞ്ഞു ചിലവഴിക്കുന്ന സമയത്തിൽ ഒരംശം, പുതിയ കുർബാനക്രമത്തിലെയും ക്രംനാ പ്രാർത്ഥനയിലെയും രാഗങ്ങൾ അറിവാൻ പാടില്ലാത്തവരെ കൂട്ടിയിരുത്തി ചൊല്ലിപ്പഠിപ്പിക്കുന്നതിൽ ചിലവിട്ടാൽ എത്ര നന്നു.

പിന്നെയും പള്ളിയിൽ സൺഡെസ്കൂൾ സ്ഥാപിക്കുന്നതിലും അതിലേക്കു കുട്ടികളെ ഉത്സാഹിപ്പിച്ചു ശേഖരിക്കുന്നതിനും ശ്രമിച്ചാൽ എത്ര ഉപകാരം. അതിനാൽ പട്ടക്കാരുടെ ഉത്സാഹക്കുറവു തീർക്കുന്നതിന വേണ്ട ഏർപ്പാടുകൾ ചെയ്താൽ മാത്രമെ സുവിശേഷവേലയുടെ പ്രചാരവും, അതുകൊണ്ടു നമുക്കു ആത്യന്തമായി ഉണ്ടാകേണ്ട ഗുണങ്ങളും സിദ്ധിക്കയുള്ളു.

ഇപ്രകാരമുള്ള പട്ടക്കാർ നമ്മുടെ സഭയിൽ ഇടക്കിടെ ഉണ്ടെങ്കിലും, നല്ല പഠിപ്പും, ഉത്സാഹവും, സുവിശേഷസംഘത്തെ പുലർത്തേണ്ടതിന വേണ്ടതായ യോഗ്യതകളും, ഉള്ള പട്ടക്കാർ അത്രെ ചുരുക്കമല്ലാത്തതിനാൽ മേൽ പറഞ്ഞ തരം ബലഹീനതകളെ നമ്മുടെ

സഭയിൽ നിന്ന നീക്കുന്നതിന അത്ര പ്രയാസമുണ്ടെന്ന തോന്നുന്നില്ല. എന്നാൽ ഈ രണ്ടു വകക്കാരെയും ശരിയായി മലങ്കര ഒട്ടുക്ക വിഭാഗിച്ചു നിറുത്തിട്ടില്ലാത്തതുകൊണ്ടുള്ള ദോഷം മാത്രമെയുള്ളു. ചില ഇടവകയിൽ ഉള്ളവർ എല്ലാവരും നല്ല ഉത്സാഹികളും, അറിവുള്ളവരും ആകുന്നതുപോലെ തന്നെ വേറെ ഇടവകകളിൽ ഉള്ളവർ മേൽ വിവരിച്ചതുപോലെയുള്ളവർ മാത്രവും ആകുന്നു. ഇതുകൊണ്ടു സഭയ്ക്കു പൊതുവെ ഒരു നല്ല പ്രവൃത്തി സുവിശേഷ വേലയിൽ വരുത്തുവാൻ തരമില്ലാതിരിക്കുന്നു. അതിനാൽ ഈ വക പിശകുകളെ തീർത്തു ശരിയായ സുവിശേഷവേല ആരംഭിക്കത്തക്ക വിധത്തിൽ പട്ടക്കാരെ വിഭാഗിച്ചു നിറുത്തുന്നതിന വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതിലേക്കു ഉത്തമമായ മാർഗ്ഗം ഏതെന്ന എല്ലാവരും പൂർണ്ണമനസ്സോടുകൂടി ആലോചിച്ചു ഓരോരുത്തർക്കുള്ള അഭിപ്രായങ്ങൾ പുറപ്പെടുവിക്കുന്നതിനും, അതുകളെ ശരിയായ വിധത്തിൽ നടപ്പിൽ വരുത്തുന്നതിന അധികാരമുള്ളവർ ശ്രമിക്കേണ്ടതിനും അത്യാവശ്യപ്പെട്ടിരിക്കുന്നു. ഇതിനെ സംബന്ധിച്ചു എനിക്കുള്ള ചില താഴ്മയായ അഭിപ്രായങ്ങൾ താഴെ ചേർക്കുന്നു.

(൧) മലങ്കരെ ഒട്ടുക്കുള്ള പട്ടക്കാരിൽ പാഠിപ്പുള്ളവരും സമർത്ഥന്മാരും ആയവരെ വേർ തിരിക്കണം.

(൨) അങ്ങനെയുള്ളവർ തങ്ങളുടെ സ്വന്ത ഇടവകയിൽ മാത്രമല്ല മറ്റു ഇടവകയിലും സുവിശേഷവേലയെ ഉത്സാഹിപ്പിക്കുവാൻ തക്കവണ്ണം, മറ്റു ഇടവകകളിന്മേലും അവർക്കു അധികാരം കൊടുക്കപ്പെടണം. അവർ ചുറ്റി സഞ്ചരിച്ചു, സൺഡേ സ്കൂളുകളെ ഏർപ്പെടുത്തുക, ഏർപ്പെടുത്തിട്ടുള്ളവയെ പരിശോധിക്ക, കഴിയുന്നിടത്തോളം പുതിയ കുർബാനക്രമങ്ങൾ എല്ലാ സ്ഥലത്തും നടപ്പാക്കുവാൻ ശ്രമിക്ക, നമ്മുടെ സഭയുടെ വിശ്വാസാചാരങ്ങളെ എല്ലാവർക്കും മനസ്സിലാകുവാൻ തക്കവണ്ണമുള്ള മറ്റു ഏർപ്പാടുകൾ നടത്തുക മുതലായ സംഗതികളിൽ മാത്രം ഉൾപ്പെട്ടിരിക്കണം.

(൩) ഇങ്ങിനെ ഉള്ളവർക്കു വിശേഷാൽ ഒരു വരുമാനം അവരവരുടെ അധികാരത്തിൻ കീഴിലുള്ള പള്ളികളിൽ നിന്നൊ, മറ്റു വല്ല വിധേനയൊ, ഉണ്ടാകുവാനുള്ള ഏർപ്പാടുകൾ ചെയ്തു, അറിവുള്ള പട്ടക്കാർ നമ്മുടെ സഭയിൽ വർദ്ധിക്കുന്നതിന് ഒരു മാർഗ്ഗമാക്കിതീർക്കണം.

(൪) ഇപ്രകാരം നമ്മുടെ സഭയുടെ സ്വന്ത മക്കളെ ശരിയായ വിധത്തിൽ നടത്തേണ്ടതിനുള്ള ഏർപ്പാടുകൾ ചെയ്യുന്നതിന്മേൽ മിസ്റ്റർ (സി) പറയുംപ്രകാരമുള്ള ഉപദേശിമാരെയും നിയമിച്ചു, അന്യജാതിക്കാരുടെ ഇടയിൽ സുവിശേഷ വേല ചെയ്യേണ്ടതിന അയാൾ പറഞ്ഞിരിക്കുന്ന അഭിപ്രായങ്ങളെ ഒക്കയും നടപ്പിൽ വരുത്തണം.

(൮) ഇപ്രകാരമുള്ള ഉപദേശിമാരും പട്ടക്കാരും കൂടി പരസ്യമായ യോഗങ്ങൾകൂട്ടി, ഗൌരവമായ പ്രസംഗങ്ങൾ നടത്തുക, നമ്മുടെ ഇടയിൽ വേല ചെയ്യുന്ന അന്യ സഭയുടെ വേലക്കാരായവരുള്ള ഉപദേഷ്ടാക്കളുമായി പരസ്യതൎക്കങ്ങൾ നടത്തി നമ്മുടെ വിശ്വാസാചാരങ്ങളുടെ മാഹാത്മ്യത്തെയും, അന്യ സഭക്കാരുടെ വിശ്വാസങ്ങളുടെ മൂഢതകളെയും വെളിപ്പെടുത്തുക, മുതലായ പ്രവൃത്തികളാൽ സുവിശേഷ വേലയെ വേണ്ടുംപ്രകാരം നടത്തണം.

ഇപ്പോൾ വിവരിച്ചവ കൂടാതെ മററു വേണ്ടതായ ഏൎപ്പാടുകൾ ഉണ്ടായിരുന്നാൽ അവയും നടപ്പിൽ വരുത്തുന്നതിന്ന അധികാരമുള്ളവർ താമസിയാതെ ശ്രമിക്കുമെന്ന വിശ്വസിക്കുന്നു.

(എം)

~~~~~~~~~~~~~~~~~~~~

### ഇടവക പത്രിക പത്രാധിപർ അവർകൾക്കു.

---

നിങ്ങളും മലയാളമിത്രവും തമ്മിൽ അപ്പൊക്രിഫായെ സംബന്ധിച്ചു നടന്നുവരുന്ന തൎക്കം ഞാൻ വായിച്ചുകണ്ടിരിക്കുന്നു. സുറിയാനി മതസംഗതി കാനൊൻ മുതലായ പുസ്തകങ്ങളിൽനിന്ന ചില ഭാഗങ്ങൾ മിത്രം പകൎത്തിയിരിക്കുന്നതു വളരെ വിശകായിട്ടും വായനക്കാരെ കബളിപ്പിക്കുവാൻ തക്കവണ്ണവും ആകുന്നു കഴിഞ്ഞ പത്രികയിൽ നിങ്ങൾ പ്രസ്താവിച്ചിരുന്നതു വായിച്ചപ്പോൾ മിത്രാധിപരെപ്പോലെ അന്തസ്സിൽ ഇരിക്കുന്ന ഒരാൾ ഈ വിധം അധികപ്രസംഗവും വഞ്ചനയും പ്രവൃത്തിക്കുമെന്ന എനിക്കു ഒട്ടും വിശ്വസിപ്പാൻ കഴിഞ്ഞില്ല. അതെനാൽ മതസംഗതി മൂലം കാനൊൻ മിത്രത്തിന്റെ പഴയ കാനൊൻ രജ്ജിമ മുതലായവയെല്ലാം ഞാൻ വരുത്തി മലയാളത്തിലുള്ളവ ഞാൻ തനിച്ചും സുറിയാനി വിശ്വസന്മാരായ ചില പട്ടക്കാരുടെ സഹായത്തോടുകൂടിയും പരിശോധിച്ചതിൽ പത്രികപറഞ്ഞതെല്ലാം വാസ്തവമാകുന്നു എന്ന എനിക്കു ബൊദ്ധ്യപ്പെട്ടിരിക്കുന്നു. മിത്രത്തെക്കുറിച്ചു കഴിഞ്ഞ പത്രികയിൽ പ്രയോഗിച്ചിരിക്കുന്ന പദങ്ങളും വാചകങ്ങളും കുറെ കഠിനമായിപ്പോയി എന്നു അല്പ വിചാരിച്ചതപ്പോയി എനിക്കു ഇപ്പൊൾ അഭിപ്രായം മാറിയിരിക്കുന്നു. പരമാൎത്ഥത്തിനും റിക്കാട്ടുകൾക്കും വിരോധമായി ഈ വിധത്തിൽ വഞ്ചനപ്രവൃത്തിക്കുന്ന ആളിന്ന നിങ്ങളുടെ പേനാകൊണ്ടുള്ള അടി ഒട്ടും മതിയായ ശിക്ഷയായിരിക്കയില്ല. ഈ വിധം വഞ്ചകന്മാരെ തിരുനക്കരെ മൈതാനത്തു കൊണ്ടുചെന്നു മുക്കാലിക്കുകെട്ടി പുറത്തു രണ്ടു ഡസൻ അടി പരസ്യമായി അടിച്ചു വിടണമെന്നാണ എന്റെ അഭിപ്രായം. അതിന്ന നിങ്ങൾക്കു പ്രാപ്തിയില്ലെങ്കിലും നിങ്ങൾ മിത്രത്തിന്ന കൊടുത്തടത്തോളം സമ്മാനത്തിനുവേണ്ടി ഞാൻ നിങ്ങൾക്കു വളരെ നന്ദി പറഞ്ഞുകൊള്ളുന്നു.
~~~~~~~~~~~~~~~~~~~~

ഒരു കാൎയ്യംകൂടെ ഇനിക്കു പറവാനുണ്ടു. മിത്രാധിപരുടെ മെൽ പത്രിക പല കുറ്റങ്ങൾ ആരോപിച്ചിട്ടുണ്ടല്ലൊ. മിത്രം ആ കുറ്റാരോപണത്തിന്നു പാത്രീഭവിച്ചിട്ടില്ലെങ്കിൽ പത്രികാധിപരുടെ മെൽ ഒരു നല്ല അപകീൎത്തിക്കേസിന്നു അവകാശം ഉണ്ടു. അതിനാൽ മിത്രം കുറ്റം സമ്മതിക്കാത്ത പക്ഷം ഇടവക പത്രികയുടെ മെൽ ഒരു അപകീൎത്തിക്കേസു കൊണ്ടുവന്നു തന്റെ നിരപരാധത്വം സ്ഥാപിക്കേണ്ടച്ചുമതല മിത്രത്തിന്നുണ്ടു അങ്ങിനെ ചെയ്യാത്തപക്ഷം മിത്രത്തിന്നു ഉത്തമവിശ്വാസമില്ലെന്നു ധാരാളം അനുമാനിക്കേണ്ടിയിരിക്കുന്നു.

സൂറിയാ.

---

## മ്ശിഹായുടെ സുവിശേഷം.

റോമർ. ൧. ൧൬. "ഞാൻ മ്ശിഹായുടെ സുവിശേഷത്തെക്കുറിച്ചു ലജ്ജിക്കുന്നില്ലാ". വിശുദ്ധ പൌലൊസു മ്ശിഹായുടെ സുവിശേഷത്തെക്കുറിച്ചു ലജ്ജിക്കുന്നില്ലെന്നും "നിങ്ങൾ ഭൂലോകത്തിൽ ഒക്കയും പോയി സകല സൃഷ്ടിക്കും സുവിശേഷത്തെ പ്രസംഗിപ്പിൻ" എന്നുള്ള രക്ഷിതാവിന്റെ അന്ത്യകല്പനയ്ക്കനുസരണമായി എപ്പോഴും പ്രവൃത്തിച്ചുകൊണ്ടിരിപ്പാൻ ആഗ്രഹിച്ചിരിക്കുന്നു എന്നും ഇതിന്നായി റോമയിൽ കൂടി പോകുവാൻ ആഗ്രഹിച്ചിരിക്കുന്നു എന്നും നാം ഈ വാക്യത്തിൽനിന്നു പഠിക്കുന്നു.

ഒരു സത്യക്രിസ്ത്യാനിയും മ്ശിഹായുടെ സുവിശേഷത്തെക്കുറിച്ചു ലജ്ജിക്കുകയില്ലാ എന്നു ഞാൻ വിചാരിക്കുന്നു. മ്ശിഹായെക്കുറിച്ചും തന്റെ വചനത്തെക്കുറിച്ചും ലജ്ജിക്കുന്നവനിൽ താനും തന്റെ സകല ദൂതന്മാരുടെ കൂടെ വരുമ്പോൾ ലജ്ജിക്കും.

അതിനാൽ ഇവിടെ മ്ശിഹായുടെ സുവിശേഷമെന്നു പറഞ്ഞിരിക്കുന്നതെന്തെന്നു വിചാരിക്കാം. സ്ത്രീയുടെ സന്തതി സൎപ്പത്തിന്റെ തലയെ ചതക്കും എന്നു എപ്പോൾ ഏദൻ തോട്ടത്തിൽ വച്ചു പിതാവായ ദൈവം അരുളിച്ചെയ്തുവൊ അപ്പോൾ മ്ശിഹായുടെ സുവിശേഷം ആദ്യ മാതാപിതാക്കന്മാൎക്കു വെളിപ്പെട്ടു. ഇതു മുതൽ തന്റെ സൃഷ്ടികളായ മനുഷ്യൎക്കു എപ്പോഴും ഈ സുവിശേഷത്തെ വെളിപ്പെടുത്തിക്കൊണ്ടുതന്നെ ഇരിക്കുന്നു.

സുവിശേഷം അല്ലെങ്കിൽ സദ്വൎത്തമാനം എല്ലാവൎക്കും ഒരുപോലെ സന്തോഷപ്രദമായി വരാനെ പാടൊള്ളു. എങ്ങിനെയെന്നാൽ എല്ലാ മനുഷ്യരും ആദാമിന്റെ സന്തതികളായിരിക്കുന്നതുകൊണ്ടു പാപികളല്ലാതെയിരിപ്പാൻ നിവൃത്തിയില്ലാ. പാപത്തിന്റെ കൂലി മരണമാകകൊണ്ടു എല്ലാ മനുഷ്യരും മരണനരകത്തിൻ കീഴാക്കപ്പെട്ടു എന്നാൽ ഈ മരണത്തിൽനിന്നുള്ള രക്ഷയൊ സ്വാതന്ത്ര്യമൊ ആ

രാൽ പ്രവൃത്തിക്കപ്പെട്ടുവൊ ആ ആൾ എല്ലാ മനുഷ്യൎക്കും സദാത്മാനകാരണവും ആ ആളിന്റെ പ്രവൃത്തി സദാത്മമാനവും ആയി ഭവിക്കുന്നു. എല്ലാവൎക്കും വേണ്ടി രക്ഷ പ്രവൃത്തിപ്പാനായിട്ടു ഒരാൾക്കു എങ്ങിനെ കഴിയും? ദൈവം പറയുന്നു "നീ ഈ മരത്തിൽനിന്നു ഭക്ഷിക്കുന്ന നാളിൽ മരിക്കും" "പാപം ചെയ്യുന്ന ഏതാത്മാവൊ അതു നശിക്കും" മാറ്റപ്പെടുവാനൊ വ്യത്യാസപ്പെടുത്തുവാനൊ പാടില്ലാത്ത ദൈവത്തിൻ നിൎണ്ണയത്തെ ഭേദപ്പെടുത്തുവാനായി ആൎക്കു കഴിയും? നീതിയിൻപരിപൂൎണ്ണനായിരിക്കുന്ന ദൈവം കൃപയിലും പരിപൂൎണ്ണനാകുന്നു. മനുഷ്യൻ പാപം ചെയ്തു മരണത്തിനു പാത്രവാനായി എങ്കിലും മനുഷ്യൻ വിചാരിച്ചാൽ ഈ പാപത്തിൽനിന്നും മരണത്തിൽനിന്നും സ്വാതന്ത്ര്യപ്പെടുവാനായിട്ടു കഴിയുമെന്നു നിശ്ചയിച്ചതു തന്റെ കൃപയാകുന്നു.

യോബ- ൧൪. അ- ൪-ാം വാക്യത്തിൽ അശുദ്ധമായുള്ളതിൽനിന്നു ശുദ്ധമുള്ളതിനെ വരുത്തത്തക്കവൻ ആരു ഒരുത്തനുമില്ലായെന്നു പറഞ്ഞിരിക്കുന്നതിനാൽ അശുദ്ധം അതെ ആദ്യ മാതാപിതാക്കന്മാരിൽനിന്നു കിട്ടിയിട്ടുള്ള ആ പാപം എല്ലാവരിലും ഇരിക്കുന്നതുകൊണ്ടു ഒരുത്തനും സ്വന്ത നീതിയാൽ ഈ രക്ഷയെ പ്രവൃത്തിക്കുന്നതിനു കഴികയില്ലെന്നു നാം അറിയുന്നു. ഇതു കൂടാതെയും ആദിമുതലുള്ള വേദപുസ്തക ചരിത്രങ്ങളെ നോക്കിയാലും പാപത്തിൽനിന്നു സ്വാതന്ത്ര്യപ്പെട്ടു ജീവിച്ചതായി ഒരുവനേയും കാണുന്നില്ല. അതിനാൽ ഇതിൽനിന്നു നമുക്കനുമാനിക്കാവുന്നതു മനുഷ്യസന്തതിക്കിതു അസാദ്ധ്യമെന്നും ദൈവപുത്രനല്ലാതെ മറ്റൊരുത്തനും ഇതിനെ പ്രവൃത്തിക്കുന്നതിനു കഴികയില്ലെന്നും ആകുന്നു. വെളി ൫. അ. ൧-ാം ൫-ാം "സ്വൎഗ്ഗത്തിലാകട്ടെ ഭൂമിയിലാകട്ടെ ഭൂമിക്കു താഴെയാകട്ടെ ആൎക്കും (അകത്തും പുറത്തും എഴുതപ്പെട്ടതായി ഏഴു മുദ്രകളാൽ മുദ്രയിടപ്പെട്ട) ആ പുസ്തകത്തിന്റെ മുദ്രകളെ പൊട്ടിപ്പാനൊ അതിനെ വിടൎത്തി വായിപ്പാനൊ നോക്കുവാനൊ കഴിഞ്ഞില്ല. എങ്കിലും യഹൂദാ ഗോത്രത്തിലെ സിംഹവും ദാവിദിന്റെ വേരുമായവൻ പുസ്തകത്തെ വിടൎത്തുവാനും അതിന്റെ ഏഴു മുദ്രകളെ പൊട്ടിപ്പാനും ജയം പ്രാപിച്ചു" ആദ്യ മാതാപിതാക്കന്മാൎക്കു വെളിപ്പെടുത്തികൊടുത്തതായ സ്ത്രീയുടെ സന്തതി തന്നെ യഹൂദാഗോത്രത്തിലെ സിംഹവും ദാവീദിന്റെ വേരും ആകുന്നു. താൻ തന്നെയാകുന്നു മനുഷ്യന്റെ രക്ഷയേയും സ്വാതന്ത്ര്യത്തെയും ഉണ്ടാക്കിയതു താൻ വെറും മനുഷ്യനല്ലാ ദൈവപുത്രൻ ആകുന്നു- കൃപയാൽ എല്ലാവൎക്കും വേണ്ടി താൻ മനുഷ്യപുത്രനായിത്തീൎന്നു. അതുകൊണ്ടാകുന്നു ഈ മനുഷ്യനു ഒരുത്തനും കഴിയാതിരുന്നതായ പ്രവൃത്തിയെ ചെയ്തു തീൎക്കുന്നതിനും കഴിഞ്ഞതു. റോമ- ൫- ൧൯- ഏതുപ്രകാരം ഒരു മനുഷ്യന്റെ അനുസരണക്കേടിനാൽ പലരും പാപികളായിത്തീൎന്നുവൊ അ

പ്രകാരം തന്നെ ഒരുത്തന്റെ അനുസരണത്താൽ പലരും നീതിമാന്മാരായിത്തീരും ഈ മൂന്നറിവുമൂലമത്രെ നടപ്പ ൧൭. അ. വ. ൨൬. വാക്യത്തിൽ പറഞ്ഞിരിക്കുന്ന പ്രകാരം താൻ സകല മനുഷ്യരുടെ ജാതികളെയും ഒരു രക്തത്തിൽനിന്നുണ്ടാക്കിയതു. ഇതുകൊണ്ടല്ലയൊ ദൈവം ഹാവായെ സൃഷ്ടിച്ച സമയം ആദാമിനെ സൃഷ്ടിച്ചതുപോലെ മണ്ണുകൊണ്ടുണ്ടാക്കാതെ ആദാമിന്റെ അസ്ഥിയിൽ നിന്നെടുത്തുണ്ടാക്കിയതും ഹാവാ ആദാമിന്റെ അസ്ഥിയിൽനിന്നുള്ള അസ്ഥിയും മാംസത്തിൽനിന്നുള്ള മാംസവും ആകുന്നു. ദൈവപുത്രനും സ്ത്രീയിൽനിന്ന ശരീരമെടുത്തതിനാൽ മനുഷ്യനായിത്തീരുകയും എല്ലാവരുടെ ശരീരത്തിനും സംബന്ധിയായി ഭവിക്കുകയും ചെയ്തു. താൻ ആകുന്ന മ്ശിഹാ. താൻ മൂലമുള്ള രക്ഷകാകുന്ന മ്ശിഹായുടെ സുവിശെഷമെന്ന പറഞ്ഞിരിക്കുന്നതു. താൻ ലോകത്തിൽ വന്ന തന്റെ സ്വന്ത ജനമായ യഹൂദന്മാരിൽനിന്ന ഓരൊ ഉപദ്രവങ്ങളും സഹിച്ച അവസാനം കുരിശിലെ മരണത്തിനായി തന്നെത്താനെ ഏല്പിച്ചു കൊടുത്തു. തന്റെ മരണം മൂലം എല്ലാവർക്കും മരണത്തിൽനിന്നുള്ള ജീവനുണ്ടായി ഇതു എല്ലാവർക്കും സന്തോഷവൎത്തമാനമായിട്ടെ തീരുവാൻ തരമുള്ളു.

വിശുദ്ധ പൌലൊസ തന്റെ ഈ സുവിശെഷത്തെക്കുറിച്ച ലജ്ജിക്കുന്നില്ലാ എന്തെന്നാൽ വിശ്വസിക്കുന്ന എല്ലാവനും ഒന്നാമതു യഹൂദനും പിന്നെ ഗ്രെക്കനും രക്ഷക്കായി അതു ദൈവത്തിന്റെ ശക്തിയാകുന്നു. ഇനി ഇതിൽ നിന്നു പഠിക്കാനുള്ളതെന്താകുന്നു. വായനക്കാരാ! വിശുദ്ധ പൌലൊസിലുണ്ടായിരുന്ന ഈ വിചാരം നിന്നിലും ഉണ്ടായിരിക്കണം. ക്രിസ്തുവിന്റെ സുവിശെഷത്തെക്കുറിച്ചു ഞാൻ ലജ്ജിക്കുന്നില്ലാ എന്നു ശങ്കതീൎന്ന പറയണം. എല്ലാവരും സാക്ഷാൽ സത്യക്രിസ്ത്യാനികളാകുന്നു എങ്കിൽ മാത്രമെ തങ്ങൾക്കിപ്രകാരം പറയുന്നതിന്ന കഴികയുള്ളു. യെശുമ്ശിഹാ ലോകത്തിലെക്കു വരികയും തന്റെ മരണം മൂലം എല്ലാവരേയും ജീവനിൽ ആക്കുകയും ചെയ്തിരിക്കുന്നു എങ്കിലും തന്റെ പിന്നടികളിൽ നടക്കാത്ത കാലത്തോളം ഒരുത്തനു ക്രിസ്ത്യാനിയെന്ന വിളിക്കപ്പെടുന്നതിനൊ താൻമൂലമുള്ള സൌജന്യദാനമായ ഈ രക്ഷയെ അവകാശിക്കുന്നതിനൊ കഴികയില്ലാ. ഇപ്രകാരം സാക്ഷാൽ ക്രിസ്ത്യാനികൾക്കു മാത്രമെ രക്ഷയുള്ളു എങ്കിൽ എങ്ങിനെയാകുന്നു തന്റെ പ്രവൃത്തികൾ നമുക്കു സദൎത്തമാനമായി തീരുന്നതു. അതിനാൽ പകലിലെന്നതുപോലെ മൎയ്യാദയായി നടക്കണം. എന്തെന്നാൽ താൻ പ്രകാശമാകുന്നു തന്നിൽ ഒട്ടും അന്ധകാരമില്ലാ. നാം ഇതുവരെ അന്ധകാരത്തിൽ സാത്താന്റെ അടിമയിലിരുന്നിരുന്നു. എന്നാൽ ഇപ്പോഴൊ ക്രിസ്തുമൂലമുള്ള സുവിശെഷത്തിന്റെ സത്യവെളിച്ചം നമ്മുടെ അടുക്കലെക്കു ഉദിച്ചിരിക്കുന്നു നാം അന്ധകാരത്തിൽ ഇനിയും തപ്പി

നടക്കാതെ പരിശുദ്ധാത്മാവിന്റെ സഹായത്താൽ നടത്തപ്പെടുന്നവരും തന്റെ വഴിയിൽനിന്ന ഇടത്തോട്ടൊ വലത്തോട്ടൊ മായാതെ നമ്മുടെ മുമ്പാകെ വച്ചിരിക്കുന്ന ലക്ഷ്യത്തിങ്കലേക്ക വിശുദ്ധ പൌലൊസിനെപ്പോലെ ഓടിയെത്തുന്നവരും ആയിരിക്കണം.

"ഞാൻ ക്രിസ്തുവിന്റെ സുവിശേഷത്തെക്കുറിച്ച ലജ്ജിക്കുന്നില്ല." എന്ന ലൊ സുവിശേഷത്തിന്റെ രഹസ്യ അതിലെ സ്നേഹമേറിയ വചനങ്ങൾ, ശത്രുക്കളായിരുന്നപ്പോൾ നമ്മെ സ്നേഹിച്ചതായ ആ പരമരക്ഷകന്റെ പ്രവൃത്തികൾ, തന്റെ താഴ്മ തന്റെ അനുസരണം, തന്റെ സഹനസ്വഭാവം ഇവയെപ്പററി എല്ലാവരോടും പറവാനായി എപ്പോഴും ഞാൻ നന്നദ്ധനായിരിക്കുന്നു. എന്ന പറക മാത്രമല്ലാ പ്രവൃത്തിയിൽ കൂടെ വരുത്തുവീൻ. മോശ പറഞ്ഞതുപോലെ ദൈവത്തിന്റെ ജനങ്ങളെല്ലാവരും ദീർഘദർശികളും സുവിശേഷകന്മാരുമായിരിപ്പാൻ ആഗ്രഹിപ്പീൻ. പരമരക്ഷകൻ പരിശുദ്ധ ശ്ലീഹന്മാരെ പഠിപ്പിച്ചതുപോലെ കൊയിത്തിലേക്ക വേലക്കാരെ അയപ്പാനായി എപ്പോഴും കൊയിത്തിന്റെ യജമാനനോടു പ്രാർത്ഥിപ്പിൻ, സുവിശേഷത്തെ വഹിപ്പിൻ, സുവിശേഷത്തെ പ്രസംഗിപ്പിൻ, സുവിശേഷം നിങ്ങളുടെ ഭക്ഷണമാക്കുവിൻ, നിങ്ങൾക്കവേണ്ടി മരിച്ച ആ പരമരക്ഷകനുവേണ്ടി എന്തും ചെയ്വാൻ തയാറായിരിപ്പിൻ. നിങ്ങളുടെ നിമിത്തം തന്റെ നാമം ദൂഷിക്കപ്പെടാനിടവരാതെ ആയതു മഹത്വമുള്ളതായിത്തീരുന്നതിനു സഹായതിപ്പിൻ നിങ്ങളുടെ വെളിച്ചം മററുള്ളവരുടെ മുമ്പിൽ ശോഭിക്കട്ടെ. പ്രവൃത്തികളെ നന്നാക്കുവിൻ, ക്രിസ്തുവിനെ കണ്ടുപഠിപ്പിൻ, മുന്തിരിങ്ങാകളെ നശിപ്പിക്കുന്ന നരികളേയും ചെറുനരികളെയും കൂടി പിടിപ്പിൻ പാപത്തിന്റെ സകല ഛായയിൽ നിന്നും വിട്ടു മാറിയിരിപ്പിൻ, നിങ്ങളുടെ പിതാവു പൂർണ്ണനായിരിക്കുന്ന പ്രകാരം നിങ്ങളും പൂർണ്ണന്മാരാകുവിൻ. സ്നേഹത്തിൽ വസിപ്പാൻ പുറജാതികളെ ക്രിസ്തുസഭയിലേക്ക വരുത്തേണ്ടതിന്ന നിങ്ങൾ എന്തുകൊണ്ടു ശ്രമിക്കാതിരിക്കുന്നു, അവർ നശിച്ചുപോകുന്നതിനെ നിങ്ങൾക്കു വിചാരമില്ലയൊ? നിങ്ങൾ നിർവിചാരികളായി ജീവിക്കുന്നതു എന്തുകൊണ്ടു യേശുമ്ശിഹായിലുണ്ടായിരുന്ന വിചാരം നിങ്ങളിലും ഉണ്ടാക്കുവിൻ. തന്റെ പുതിയകല്പനയെ നിങ്ങൾ ആചരിക്കാത്തതുകൊണ്ടല്ലയൊ മററുള്ളവരെ രക്ഷിക്കുന്നതിൽ നിങ്ങൾ പരിശ്രമിക്കാതിരിക്കുന്നതു. നിങ്ങളുടെ താലന്തുകളെ തൂവാലയിൽ കെട്ടിവച്ചിരുന്ന അതിനെ നശിപ്പിക്കരുതെ. സ്വയ സ്നേഹം നല്ലതെന്നു വിചാരിക്കാതെ സ്വയ വഞ്ചന നല്ലതെന്നു വിചാരിപ്പിൻ സുവിശേഷത്തെക്കുറിച്ച ലജ്ജിക്കരുതെ ഓരോരുത്തനും അവനവന്റെ പ്രവൃത്തിയിൽ ഇരുന്നുകൊണ്ടു ധാരാളം ചുമതലയെ നിവൃത്തിപ്പാൻ കഴിയുമെന്നു ഞാൻ വിചാരിക്കുന്നു. കർത്താവിന്റെ പ്രാർത്ഥനയെന്തു? "പിതാ

വെ ഇവരെ ലോകത്തിൽ നിന്നെടുക്കണമെന്നല്ലാ ദോഷത്തിൽ നിന്നുകാത്തുകൊള്ളണമെന്നല്ലയൊ, പരിശുദ്ധാത്മാവിനാൽ നിറക്കപ്പെട്ടവൻ ശ്ലീഹന്മാർ ഇതുകൊണ്ടല്ലയൊ ലോകത്തെ ജയിക്കയും സുവിശേഷം രാജ്യങ്ങളില്ലാം പരത്തുകയും ചെയ്യുതു മറ്റുള്ളവരെ രക്ഷിക്കയാകുന്നു. സ്വയരക്ഷയെസമ്പാദിക്കുന്നതിനുള്ള വഴിയെന്നറിവിൻ ഈ അറിവെല്ലാവരിലും ഉണ്ടാകുമ്പോൾ ഒരുത്തനും സുവിശേഷത്തെക്കുറിച്ചു ലജ്ജിക്കുകയൊ അതിനെ തന്റെ സഹോദരന്മാരോടു അറിയിക്കുന്നതിനു ഉദാരതയായിരിക്കുകയൊ ചെയ്യുമെന്നു ഞാൻ വിചാരിക്കുന്നില്ല. ചിലർ പറയുന്ന പ്രകാരം കർത്താവു തന്റെ വാഗ്ദത്തത്തെക്കുറിച്ചു താമസിക്കുന്നില്ല. താൻ വരും തന്റെ വരവു സമീപിച്ചിരിക്കുന്നു ആയതിപ്പോൾ തന്നെയാകുന്നു എന്നു വിചാരിച്ചുകൊണ്ടു എപ്പോഴും മണവാളന്റെ വരവിന്നായി കാത്തുകൊണ്ടിരിപ്പിൻ. "ദോഷമുള്ള ദിവസത്തിൽ എതൃത്തു നില്പാനും സകലത്തെയും ചെയ്തു തീർന്നിട്ടു നില്പാനും നിങ്ങൾക്കു കഴിയേണ്ടുന്നതിനു ദൈവത്തിന്റെ സർവായുധവർഗ്ഗത്തെയും എടുപ്പിൻ. നിങ്ങൾ സത്യംകൊണ്ടു നിങ്ങളുടെ അര കെട്ടുകയും നീതികരണത്തിന്റെ മാർകവചത്തെ ധരിക്കുകയും നിങ്ങളുടെ പാദങ്ങളിൽ സമാധാനത്തിൻ യത്നംകൊണ്ടു ചെരിപ്പിടുകയും ചെയ്തുകൊണ്ടു നില്പിൻ. സകലത്തിനും മീതെ വിശ്വാസത്തിൻ പരിചയെ പിടിച്ചുകൊള്ളുവിൻ അതിനാൽ നിങ്ങൾ ദുഷ്ടന്റെ അഗ്നിയസ്ത്രങ്ങളെ കെടുത്തുകളവാൻകഴിയും. രക്ഷയുടെ പടത്തൊപ്പിയെയും ദൈവവചനമാകുന്ന ആത്മാവിൻ വാളിനെയും എടുപ്പിൻ" വിശുദ്ധ പൌലോസിനെ നിങ്ങൾ ഓരോരുത്തരും കണ്ടുപഠിപ്പിൻ മ്ശിഹായുടെ സുവിശേഷത്തെപ്പറ്റി ലജ്ജിക്കരുതെ. ക്രിസ്ത്യാനിയുടെ സകലൈശ്വര്യം സകല അനുഗ്രഹങ്ങളും ഭാഗ്യവും ഈ സുവിശേഷത്തിൽ അടങ്ങിയിരിക്കുന്നതുകൊണ്ടു നമ്മിലാരും ആ സുവിശേഷത്തെപ്പറ്റി ലജ്ജിക്കാതിരിപ്പാനായിട്ടു വിശുദ്ധ റൂഹാ നമ്മെ ഓരോരുത്തരേയും സഹായിക്കട്ടെ. മീം.

---

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നു.

നമ്മുടെ അധികാരത്തിൻ കീഴുള്ള മലങ്കരെ ഇടവകയിലുള്ള നമ്മുടെ പ്രിയ പുത്രന്മാരായ എല്ലാ സത്യവിശ്വാസികളും കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ.

പ്രിയമുള്ളവരെ, പൂർവകാലത്തു പഴയ നിയമ സഭയിലും അപ്പൊസ്തോല കാലം മുതൽ പുതിയ നിയമസഭയിലും ഐക കണ്ഠേന അംഗീകരിച്ചും ആചരിച്ചും വന്ന ഉപദേശാചാരങ്ങളിൽ

വച്ചു മരിച്ചവൎക്കു വേണ്ടി പ്രാൎത്ഥനയും ബലിയും ഓൎമ്മയും കഴിക്ക
ണമെന്നുള്ളതു പ്രധാനമായിട്ടുള്ള ഒരു ഉപദേശമാകുന്നു എന്നു നാം
പ്രത്യേകം പറകയും തെളിയിക്കയും ചെയ്യേണ്ട ആവശ്യം ഈ കാ
ലത്തില്ല. അഹറോൻ മുതൽ ഉള്ള പ്രധാനാചാൎയ്യന്മാർ കദോശ്ക്കു
ദിശായിൽ ഇസ്രായെൽ ഗോത്രത്തെ ഓൎക്കയും അവൎക്കുവേണ്ടി ബ
ലിയും പ്രാൎത്ഥനയും അൎണയ്യുയും ചെയ്തുവന്നു. മക്കബായക്കാരായ
ഇസ്രായേലിലെ പ്രഭുക്കൾ യുദ്ധത്തിൽ മരിച്ചുപോയ തങ്ങളുടെ പി
താക്കന്മാൎക്കും സഹോദരന്മാൎക്കും വേണ്ടി ഊൎശ്ലേമിലെ വിശുദ്ധ ദേ
വാലയത്തിൽ ബലി കഴിപ്പാനായി അനേകായിരം നാണയങ്ങൾ
അയച്ചതായും പഴയ നിയമത്തിൽ നാം വായിക്കുന്നു

അപ്പൊസ്തോല കാലം മുതൽ ക്രിസ്ത്യാനി സഭയിൽ മരിച്ചവ
ൎക്കു വേണ്ടി വിശുദ്ധ കുറുബാന അൎപ്പിക്കയും ആവകയ്ക്കു ദ്രവ്യം
വ്യയം ചെയ്കയും ചെയ്തുവന്നു എന്നു ആരാലും തൎക്കിക്കപ്പെടുവാൻ
പാടില്ലാത്തവണ്ണം പൂൎവ്വപിതാക്കൾ ഭിന്നാഭിപ്രായം കൂടാതെ സാ
ക്ഷിക്കുന്നു. അടുത്തകാലത്തുണ്ടായ ചില ശാഖകൾ ഒഴികെ അപ്പൊ
സ്തോലകാലം മുതൽ ഇന്നെവരെ നിലനില്ക്കുന്ന എല്ലാ ക്രിസ്ത്യാ
നിസഭകളും ഈ വിശുദ്ധ ഉപദേശത്തെ സമ്മതിക്കയും പ്രവൃത്തി
ക്കയും ചെയ്തുവരുന്ന കൂട്ടത്തിൽ നമ്മുടെ സഭയിലും വിശ്വാസികളാ
യി മരിച്ചുപോയ നമ്മുടെ മാതാപിതാക്കന്മാൎക്കും സഹോദര സഹോ
ദരികൾക്കും വേണ്ടി വിശുദ്ധ കുറുബാന അൎപ്പിക്കണമെന്നുള്ള പ്രാ
ചീനവും ശ്ലീഹാക്കടുത്തതുമായ സത്യത്തെ ആചരിച്ചു വരുന്നുണ്ട
ല്ലൊ.

എന്നാൽ ഈ കാലത്തു ഈ അനുഗ്രഹിക്കപ്പെട്ട ഉപദേശത്തി
നു എതിരായി പ്രസംഗിക്കുന്ന കള്ള ഉപദേഷ്ടാക്കൾ ഉണ്ടായിട്ടുണ്ടെ
ങ്കിലും സത്യത്തെ മറെക്കുവാനൊ നമ്മുടെ സഭയുടെ ഉറപ്പുള്ള അടി
സ്ഥാനത്തെ ഇളക്കുവാനൊ അവർ പ്രാപ്തന്മാരാകയില്ല. എന്തെന്നാ
ൽ ഇതു പാറമേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. സാത്താൻ എത്രതന്നെ
യുദ്ധം ചെയ്താലും നരകത്തിന്റെ വാതിൽ അതിനോടു പ്രബല
പ്പെടുകയില്ലെന്നു ഉറപ്പായ വാഗ്ദത്തവും ഉടമ്പടിയും നമ്മുടെ കൎത്താ
വു നമുക്കു നല്കിയിട്ടുണ്ടു.

അതിനാൽ നമ്മുടെ സഭയിൽ എല്ലാ ആളുകളും തങ്ങളുടെ സ്വ
ത്തിൽ ഒരംശം തങ്ങളുടെ ആത്മാക്കൾക്കുവേണ്ടി വിശുദ്ധ കുറുബാ
നയും ഓൎമ്മയും കഴിക്കുവാനായി വേർതിരിച്ചു വെക്കുന്ന നടപ്പു പൂ
ൎവ്വകാലം മുതൽക്കുള്ളതാകുന്നു. ഇങ്ങനെ വേർതിരിച്ചു വെക്കുന്ന സ്വ
ത്തു ചുമതലക്കാരായ പിന്തുടൎച്ചക്കാർ ശരിയായി ഉപയോഗപ്പെടു
ത്താതെ മുടക്കം വരുത്തുകകൊണ്ടും മറ്റും തങ്ങളുടെ ഉദ്ദേശം പിൻ
കാലത്തു ശരിയായി നടത്തപ്പെട്ടുമെന്നുള്ള വിശ്വാസം കുറഞ്ഞുപോ
യതിനാൽ ഈ നടപ്പു കാലക്രമേണ ലോപിച്ചുപോയിട്ടുണ്ടെന്നു നാം

അറിയുന്നതില്‍ വ്യസനിക്കുന്നു. അതിനാല്‍ വിശ്വാസികള്‍ക്കു വിശുദ്ധ കുറുബാന മൂലമായി നമ്മുടെ കര്‍ത്താവിന്റെ വിശുദ്ധ കഷ്ടാനുഭവത്തിന്റെയും മരണത്തിന്റെയും ഫലം ലോകാവസാനത്തോളം ഉണ്ടാകുവാന്‍തക്കവണ്ണം ഒരു പുതിയ ഏര്‍പ്പാടു നമ്മുടെ ആജ്ഞാപ്രകാരം പറുമലെ സിമ്മനാരിയില്‍ നടപ്പാക്കിയിരിക്കുന്ന വിവരം ഇടവകപ്പത്രിക മൂലവും മറ്റും നിങ്ങള്‍ അറിഞ്ഞിരിപ്പാന്‍ ഇടയുണ്ടു.

സ്വര്‍ഗ്ഗത്തില്‍ പരിശുദ്ധന്മാരുടെ പേരുകള്‍ എഴുതപ്പെടുന്ന ജീവന്റെ പുസ്തകത്തിന്റെ ദൃഷ്ടാന്തമായി "സ്സുര്‍ഹായെ" എന്നൊരു പുസ്തകം സൂക്ഷിക്കപ്പെടുന്നതും തങ്ങള്‍ക്കുവേണ്ടി എല്ലാകാലത്തും കുര്‍ബാന അര്‍പ്പിക്കണമെന്നു അപേക്ഷയുള്ളവരുടെ പേരുകള്‍ ഇതില്‍ എഴുതപ്പെടുന്നതുമാകുന്നു. ചുരുങ്ങിയപക്ഷം പത്തുരൂപാ ഈ വകയ്ക്കായി ദാനം ചെയ്യുന്നപക്ഷം ആ മുതല്‍ ഉറപ്പുള്ള ബാങ്കിലൊ വസ്തുവിലൊ കൊടുത്തു അതിന്റെ പലിശ ചിലവു ചെയ്തു ആണ്ടുതോറും ഈ അപേക്ഷക്കാരന്റെ പേര്‍ക്കു ഓരോ കുറുബാന ചൊല്ലുന്നതാകുന്നു. പലരും അപേക്ഷിക്കയും പണം കൊടുക്കയും ചെയ്തിട്ടുണ്ടു. ആ വക പണം ചിലവു ചെയ്യാതെ ബാങ്കില്‍ ഏല്പിച്ചിട്ടുമുണ്ടു. നമ്മുടെ പുത്രന്‍ റെമ്പാന്‍ അവര്‍കളെ ഇതിന്റെ പ്രത്യേക ചുമതലക്കാരനായി നിയമിച്ചിരിക്കുന്നതിനാല്‍ അദ്ദേഹവും പില്‍കാലത്തു പറുമലെ സിമ്മനാരിയില്‍ ആ സ്ഥാനത്തു വരുന്നവരും ഈ "സ്സുഹ്റായെ" ഏര്‍പ്പാടു ശരിയായി പാലിച്ചും നടത്തിച്ചും കൊണ്ടു പോകുന്നതാകുന്നു.

അതിനാല്‍ തങ്ങളെക്കുറിച്ചും മരിച്ചുപോയ മാതാപിതാക്കള്‍ മുതലായവരെക്കുറിച്ചു സ്മരണയും സ്നേഹവുമുള്ള എല്ലാ സുറിയാനിക്കാരും ഈ വക ചിലവിലേക്കു നിശ്ചയിച്ചിട്ടുള്ള മൂലധനം കൊടുത്തു തങ്ങളുടെയും പിതാക്കന്മാരുടെയും പേരുകള്‍ ഈ "സ്സുര്‍ഹായെ" പുസ്തകത്തില്‍ എഴുതിക്കയും അവര്‍ക്കുവേണ്ടിയുള്ള കുര്‍ബാന മുടങ്ങാതെ ആണ്ടുതോറും നടത്തുന്നതിനാല്‍ നമ്മുടെ കര്‍ത്താവിന്റെ തിരുമരണത്തിലും വിശുദ്ധ രക്തത്തിലും ലോകാവസാനത്തോളം ഓഹരിക്കാരായിരിപ്പാന്‍ താല്പര്യപ്പെടുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം ഗുണദോഷിക്കുന്നു.

നമ്മുടെ കര്‍ത്താവിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങള്‍ എല്ലാവരോടും കൂടെ വര്‍ദ്ധിച്ചിരിക്കട്ടെ.

൧൦൮൨-ാമാണ്ടു തുലാമാസം ൨൨-ാം നു-
പറുമലെ സിമ്മനാരിയില്‍ നിന്നു.

# പ്രസംഗം

ഫ. ശ്ലൂ. മത്തായി ശ്ലീഹാ എഴുതിയ സുവിശേഷം ൨൭-അ. ൪-ാം വാക്യത്തിൽ അവസാനഭാഗം. ഞങ്ങൾക്കു എന്തു. നീ തന്നെ നോക്കികൊൾക.

പൊതുവായ ഏതു കാൎയ്യങ്ങളിലും ഒന്നു പോലെ പ്രയാസപ്പെട്ടുന്നതിനും അതിനായിട്ടു തന്നെ ശ്രമിച്ചുനടക്കുന്നതിനും എല്ലാവനും കഴിയുക ഇല്ലന്നുള്ളതു ഒരു വിധം സമ്മതിക്കത്തക്കതെങ്കിലും പ്രത്യേക ഭരണക്കാരെ അല്ലങ്കിൽ കടക്കാരെ മാത്രം ഉന്നി ശേഷം പേർ അവരൊടു (ഭരണക്കാരോടു) ഞങ്ങൾക്കെന്തു നീ തന്നെ നോക്കികൊൾക അല്ലങ്കിൽ നിങ്ങൾ തന്നെ നോക്കികൊൾവിൻ എന്നു പറയുന്നതു അറിവില്ലാത്തവരുടേയും ഏറക്കുറെ അറിവുള്ളവരുടെയും ഇടയിൽ ഏററവും സഹജമായിട്ടാണ് ഇപ്പൊൾ ഇരിക്കുന്നതു. എന്നാൽ ഇപ്രകാരമുള്ള വചനങ്ങൾ ലൌകിക വിഷയങ്ങളിൽ മാത്രമല്ലാ. ദൈവികവിഷയങ്ങളിലുംകൂടെ ഈ തല്ക്കാല കാലങ്ങളിൽ ചാടികടന്നിരിക്കുന്നതുകൊണ്ടു പ്രിയരെ ഈ വഞ്ചകനും സൎവ്വദ്രോഹിയും ആയ പിശാചിനെ നാമൊരൊരുത്തന്റെയും അകമെയുള്ള ഉൾക്കൂടാരങ്ങളിൽ നിന്നു തല്ക്ഷണം പുറത്തിറക്കേണ്ടതു സത്യക്രിസ്ത്യാനികളായിരിക്കുന്ന ഏവൎക്കും കൎത്തവ്യകൎമ്മങ്ങളിൽ ഒന്നായിരിക്കുന്നതിനാൽ അതിനെപ്പററി കുറെ ചിന്തിപ്പാൻ വേണ്ടിയും ഈ സ്വഭാവം ദൈവത്തിന്റെയൊ, മനുഷ്യരുടെയൊ, മൃഗങ്ങളുടെയൊ അല്ലാ. എന്നാലൊ പിശാചിന്റേതുതന്നെ ആകുന്നു എന്നു വെളിപ്പെടുത്തുവാൻ വേണ്ടിയുംആയിട്ടു ഈ പ്രസംഗലിഖിതത്തെ ഏറക്കുറെ വാക്യവ്യാഖ്യാനങ്ങളൊടുകൂടെസമൎപ്പിച്ചുകൊള്ളുന്നു. ഇഹപരലോക രക്ഷകനായി സൎവ്വലോകനിയന്താവായിരിക്കുന്ന സൎവ്വശക്തൻ സകലത്തെയും നിറവേററുമാറാകട്ടെ.

ഞങ്ങൾക്കെന്തു നീ തന്നെ നോക്കികൊൾക. പ്രിയരെ ഈ വാക്യം നമ്മുടെ കൎത്താവായ ഈശൊമ്ശിഹായുടെ പ്രത്യേക ശിഷ്യന്മാരിൽ (മ. ൧൦. ൨—൪.) ഒരുവനും തന്റെ വൈരികൾ തന്നെ പിടിപ്പാനായിട്ടു ചുംബനലക്ഷണത്താൽ (മ. ൨൬. ൪൯.) സംഗതി വരുത്തിയവനും ആയ യഹൂദാസ്കറിയൊത്തായോടു പ്രധാനാചാൎയ്യന്മാർ ആചാൎയ്യന്മാർ മുതലായവർ പറഞ്ഞിട്ടുള്ള വചനമാകുന്നു ഇതു. ഹാ! പ്രിയരെ, ഈസമയം ഈവചനം സ്കറിയൊത്തിനെഎത്രവ്യസനിപ്പിക്കത്തക്കതാകുന്നു എന്നോൎപ്പിൻ. ഏതുസമയംനിന്റെഗുരു ഇന്നവനെന്നു ഞങ്ങളെ കാണിച്ചു തരാമെങ്കിൽ നിനക്കു ൩൦. വെള്ളിക്കാശു തരാമെന്നു വാഗ്ദത്തം ചെയ്യുകയും അതിനെ അവലംബിച്ചു കുററമില്ലാത്ത രക്തത്തെ ഒരു ചുംബനത്താൽ ഒററികൊടുക്കുകയും ചെയ്യുശേഷം ചുംബനാന്ത്യത്തിൽ ദ്രവ്യാഗ്രഹത്താൽ പിശാചു അ

സ്വതപ്പെടുത്തി എന്ന ആ ദുർബ്ബുദ്ധിക്കു (എന്റെ ഗുരുവിനെ ആരും പി
ടിക്കയില്ല. എനിക്കു പണവും കിട്ടും) എതിരായി തന്റെ ഗുരുവിനെ ശ
ത്രുക്കൾ പിടിക്കയും (മ ൨൬. ൫൦.) ന്യായാസനത്തിലേക്കു ഒരു കു
ലപാതകനെ എന്ന പ്രകാരം പ്രഹരന വിരുതന്മാരായ ശിപായിക
ളുടെ ഗണത്തോടു കൂടെ കൊണ്ടുപോകുന്നതിനെയും (മ. ൨൬. ൫൭)
അനേകർ തന്നെക്കുറിച്ചു പഴിപറയുന്നതിനെയും പുഴകളും തന്റെ
കൈവേലകളും ആയിരിക്കുന്നവർ തന്നെ കുററം വിധിക്കുന്നതിനെ
യും (മ. ൨൭. ൨൬) "മനുഷ്യകൈകളാൽ മുടയപ്പെട്ട മുൾകി
രീടം തന്റെ തലയിൽ വയ്ക്കുയും ശിരതിന്മേൽ കോലുകൊണ്ടു അടി
ക്കയും തന്റെ ശിരസ്സിൽ നിന്നു അംഹോരാത്രം രക്തതുള്ളികൾ പൊ
ഴികയും തന്റെ മുഖത്തു തുപ്പുകയും മററും ചെയ്യുന്നതിനെ (മ.
൨൭. ൨൮.) മനുഷ്യരിൽ ഒരുവനും ചെയ്യാത്ത പ്രവൃത്തികളാ
കുന്ന അപ്പനെ കൊല്ലുക, അമ്മയെ കെട്ടുക, ഗുരുവിനെ ഒററി
കൊടുക്കുക മുതലായ പ്രവൃത്തികൾ ചെയ്യുവനും, ഇതുപോലുള്ള ശാ
പമായ വേറൊരു പ്രവൃത്തി (കൎത്താവു മരിക്കുന്നതിനു മുമ്പു മരിക്കണം)
യഥാൎത്ഥമായി പ്രവൃത്തിച്ചുകൊള്ളാമെന്നു തങ്കൽ തന്നെ ദുരാലോ
ചന ഇട്ടവനും ആയ സ്കറിയോത്താ കണ്ടപ്പോൾ താൻ കുററമില്ലാ
ത്ത രക്തത്തെ ഒററികൊടുപ്പാൻ ആളായി തീൎന്നല്ലോ എന്നോൎത്തു
കൈക്കൂലിയായി വാങ്ങിച്ചിരുന്ന പണത്തെ തിരിച്ചുകൊടുപ്പാൻ
കൊണ്ടുചെന്ന സമയം അവന്റെ സ്നേഹിതന്മാരും കൎത്താവിൻ
വൈരികളും ആയിരുന്ന പ്രധാനാചാൎയ്യന്മാർ മുതലായവർ പറ
ഞ്ഞിട്ടുള്ളതു തന്നേ. ഹാ ഇതു എത്ര വേദനയെന്നോൎപ്പിൻ. കുറെ മു
മ്പു പ്രധാന ഗുണദോഷക്കാരായും ദ്രവ്യസഹായികളായും ഇരുന്നവ
ർ താൻ അപകടത്തിൽ ചാടിയെന്നു കണ്ടപ്പോൾ ഇതാ തങ്ങൾ ഒ
ഴിഞ്ഞുനില്പാൻ നോക്കുന്നു. ഇവൻ ഒരു സഖിയും കൂട്ടം ആലോചന
കാരനും ഇല്ലാതെ തനിച്ചാകുന്നു. കൎത്താവിന്റെ ശിഷ്യന്മാരായ ത
ന്റെ കൂട്ടുകാരിൽ നിന്നു അവൻ വേൎതിരിയുന്നു. "അവന്റെ വാ
സസ്ഥലം പാഴായിതീരട്ടെ, അതിൽ ആരും വസിക്കാതെയും ഇരിക്ക
ട്ടെ, പിന്നെയും അവന്റെ എപ്പിസ്കോപ്പാസ്ഥാനം മറെറാരുത്തൻ
ഏല്ക്കട്ടെ, എന്നു മസ്മൂറാകളുടെ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കു
ന്നതു നിവൃത്തിക്കാൻ പോകുന്നു. മുമ്പു ദ്രവ്യമോഹത്തിൽ ഇവനെ
അകപ്പെടുത്തിയ പാതാളക്കുഴിയുടെ ദൂതൻ ഇപ്പോൾ ഇതാ തന്നെ
കഴുമരത്തിലേക്കു വലിക്കുന്നു. ഹേ. സഖിമാരെ "അബദ്ദോന്റെ"
വ്യാപാരത്തെ കാൺക. അവൻ എത്ര മാതാദ്രോഹി പിതാദ്രോഹി
ഗുരുദ്രോഹി തൻദ്രോഹി സ്നേഹവിപരീതി ആണെന്നുള്ള "പൈതലാ
കുന്ന ശിശുവിനെ കൊലയാൽ ഹനിക്കുന്നതിനായിട്ടു ഏതുകാലത്തുള്ള
തിനു ഇരണ്ടു വയസ്സിൽ താഴെയുള്ള സകല യഹൂദ ശിശുക്കളെയും
ഹിംസിക്കുവാൻ" ദുഷ്ടനായ ഹേറോദേസിന്റെ ഹൃദയകാഠിന്യം കൊ

ുത്തവനും (മ. ൨൬. ൧൫.) "തന്റെ ഗുരുവും രക്ഷകാരനുമായിരിക്കുന്ന യേശുവിനെ ഉപേക്ഷിച്ചുപറവാൻ ശീമോനെ മനസ്സു തോന്നിച്ചവനും (മ. ൨൬. ൧൪.) എന്നു വേണ്ടാ നമ്മെക്കെതിരായി പ്രവൃത്തിപ്പിനും മനസ്സു തോന്നിപ്പാനും ഏവനെയും ഉണൎത്തുന്നവനും പ്രധാനാചാൎയ്യന്മാരിലും സ്കറിയോത്തിലും പ്രവേശിച്ചവനും ആയ ബെത്സബൂബ് ഒന്നു തന്നെയല്ലയൊ. ഇവൻ എത്ര ആത്മഭ്രംസിതനും അവസാനം ദുഃഖിതനും ആകുന്നു പ്രിയരെ ആദ്യം സ്കറിയോത്തായ്ക്കു എത്ര രസവും ദ്രവ്യസമൃദ്ധിയും ഒടുവിൽ എത്ര വ്യസനവും ദാരിദ്രതയും ഉണ്ടായി എന്നോക്കാ. ഇതാകുന്നു സഖെ അപ്പോലിയോൻ സംബന്ധികൾക്കുള്ള ഗുണങ്ങൾ. ഏതു ഞങ്ങൾക്കെന്തു നീതന്നെ നോക്കികൊൾക എന്നുള്ളതുതന്നെ.

വായനക്കാരാ. അല്ലെങ്കിൽ കേൾവിക്കാരാ. നീ ഇപ്പോൾ ഞങ്ങൾക്കെന്തു നീ തന്നെ നോക്കികൊൾക' എന്നുള്ള വചനത്തെ ഇതരന്മാരിൽ നിന്നു കേൾക്കയും നീ അവരോടു പറകയും ചെയ്യുന്നില്ലയോ. വത്സാ. നിന്റെ ഹൃദയം എന്തു പറയുന്നു എന്നു കയ്യിൽ ഇരിക്കുന്ന പത്രം താഴ്ത്തി മേശമേൽ വച്ചു മാത്രനേരം അടക്കത്തോടെ ചിന്തിക്ക. അപ്പോൾ സത്യം നിനക്കു വെളിപ്പെടും. ഞാൻ പറഞ്ഞതുപോലെ ചെയ്യുന്നെങ്കിൽ ഈ സംസാരവും കേൾവിയും നീ കണ്ടെത്തും. അതിനാൽ ഇവകളെ നീക്കികളക. അതു ബെലിയാലിന്റെ വിചാരമാകുന്നു. ഞങ്ങൾക്കെന്തു നീ തന്നെ നോക്കികൊൾക എന്നു നിനക്കു പങ്കുള്ളതായ കാൎയ്യങ്ങളിൽ പോലും നീ പറയുന്നില്ലയൊ. ഉവ്വ് ശരിയായി പറയുന്നുണ്ടു. ദൈവം തന്റെ സഭയിൽ സുവിശേഷം അറിയിപ്പാനായിട്ടു അനേക ഉപദേഷ്ടാക്കന്മാരെ പ്രത്യേകിച്ചു സകല ക്രിസ്ത്യാനികളെ പൊതുവായും വിളിച്ചിരിക്കുന്നു. വായനക്കാരും കേൾവിക്കാരും ആയുള്ളോരെ നിങ്ങളും പ്രസംഗവിളിയിൽ ഉൾപ്പെട്ടവരല്ലയൊ, പിന്നെ എന്തുകൊണ്ടു ഞങ്ങൾക്കെന്തു നീതന്നെ നോക്കികൊൾക എന്നു പറഞ്ഞു ചുമതലയെ നീക്കുന്നു നീ തന്നല്ലയൊ ചുമതലക്കാരൻ. അതേ നീതന്നെ എന്നു നമ്മുടെ കൎത്താവും കല്പിക്കുന്നു. "ഒരുത്തൻ എന്റെ പിന്നാലെ വരുവാൻ മനസ്സുണ്ടെങ്കിൽ അവൻ തന്നെത്താൻ വെറുത്തു തന്റെ കരിശെടുത്തുംകൊണ്ടു എന്റെ പിന്നാലെ വരട്ടെ" (മ. ൧൬. ൨൪) ഇവിടെ ഒരുവൻ എന്നു പറഞ്ഞിരിക്കുന്നതു ക്രിസ്തുവിങ്കലേക്കു വരുന്ന ഓരോരുത്തനെയും ഉന്നിയാകുന്നു. ഒരുവന്റെ ജോലി ഒരുവൻ ചെയ്താൽ മതിയെന്നു തെളിയുന്നില്ലാ. പിന്നെയും തന്റെ ശിഷ്യന്മാരെക്കുറിച്ചു ആലോചിച്ചാൽ അവർ ഓരോരുത്തരും അവനവന്റെ ജോലിക്കു പുറപ്പെട്ടതായിട്ടല്ലാതെ വേറൊരുവനെ കാരണം പറഞ്ഞു ദൈവത്തിൽനിന്നു നൽകിയിരിക്കുന്ന കട്ടിവിരാഹനെ കഴിച്ചുവച്ചിരുന്നരായി കാണുന്നില്ല. (തുടരും)

"അപ്പൊക്രിഫായും മിത്രവും"

ഈ പ്രാവശ്യത്തെ മിത്രത്തിൽ മിത്രാധിപർ തൎക്കത്തിന്റെ സ്വഭാവം മാറിയിരിക്കുന്നു. പഴയ സുറിയാനി വെദപുസ്തക കയ്യെഴുത്തു പുസ്തകങ്ങളിൽ ചിലതിൽ കുറഞ്ഞും ചിലതിൽ കൂടിയും വെദപുസ്തക ഭാഗങ്ങൾ ഉണ്ടെന്നു മിത്രം പറയുന്നു. ഇതിന്റെ അനുമാനം എന്തൊന്നു മനസ്സിലാകുന്നില്ല. സി. എം. എസ. പ്രെസ്സിൽ അച്ചടിച്ചിട്ടുള്ള ചില പുസ്തകങ്ങളിൽ ആദ്യപുസ്തകം മുഴുവനും പുറപ്പാട്ടു പുസ്തകം ൨൦-ാം അദ്ധ്യായം വരെയും കാണാം. അതുകൊണ്ടുള്ള അനുമാനം പഴയനിയമം മുഴുവൻ അതിൽ അടങ്ങിയെന്നൊ പുറപ്പാട്ടു മുഴുവൻ അടങ്ങിയെന്നൊ വരുമെങ്കിൽ കയ്യെഴുത്തു പുസ്തകങ്ങളിലെ ഉള്ളടക്കങ്ങൾ കൊണ്ടു മിത്രത്തിന്റെ ഉദ്ദേശം സാധിക്കാം.

അലക്സന്ത്രിയായുടെ അത്താനാസ്യോസ്സ് വിപരീത അഭിപ്രായം പറഞ്ഞിട്ടുണ്ടെന്നാണു പിന്നത്തെ വാദം. ഇതു ഞങ്ങൾ സമ്മതിച്ച സംഗതിയാണ. തൎക്കം എല്ലാ പിതാക്കന്മാരും ഐകകണ്ഠ്യേന സമ്മതിച്ചിട്ടുണ്ടെന്നല്ലാ സുറിയാനി സഭ സമ്മതിച്ചിട്ടുണ്ടെന്നാണ. അത്താനാസ്യോസ ഒരു ഗ്രീക്കു പിതാവാണ. എല്ലാ ക്രിസ്ത്യാനികൾക്കും ഉള്ളതുപോലെയല്ലാതെ സുറിയാനിക്കാൎക്ക അദ്ദേഹത്തോടു വിശേഷാൽ സംബന്ധമില്ലാ. എല്ലാവരാലും സമ്മതിക്കപ്പെട്ട ആ പിതാവിനു തൃപ്തി ഇല്ലാഞ്ഞിട്ടും അപ്പൊക്രിഫാ എന്നു മിത്രം പറയുന്ന പുസ്തകങ്ങളെല്ലാം വെദഭാഗങ്ങളായി റൊമ്മാ സഭയും കിഴക്കിനടുത്ത സഭകളും സ്വീകരിച്ചിരിക്കുന്നു എന്നു മിത്രം ജൂൺമാസത്തിൽ സമ്മതിച്ചിട്ടുണ്ടു. ഞങ്ങളുടെ ഒരു പിതാവിന്റെ ഈ വിപരീത അഭിപ്രായം ആ സഭകളുടെ അംഗീകാരത്തിനു തടസ്സമല്ലെങ്കിൽ സുറിയാനിക്കാൎക്കു മാത്രം തടസ്സമാകുന്ന വിദ്യ കണ്ടുപിടിക്കാൻ കല്ലുമടക്കൽ ചെല്ലേണ്ടിവരുമെന്നു തോന്നുന്നു.

പിന്നത്തെ ഒരു തൎക്കം ബർഎബ്രായാ എന്തൊ പറഞ്ഞിട്ടുണ്ടെന്നാകുന്നു. പറഞ്ഞ വാചകമെന്താണെന്നു മിത്രം പറയുന്നില്ല. അതും ഒരു സ്വപ്നം മാത്രമെന്നെ കാണുന്നുള്ളു ബർഎബ്രായാ "അപ്പൊക്രിഫാ" ഉൾപ്പെടെ എല്ലാ പുസ്തകങ്ങളെയും വെദമായിട്ടാണ വിചാരിച്ചിട്ടുള്ളതു. ഇതിനു തെളിവു അന്വെഷിച്ചു ദൂരെ എങ്ങും പോകെണ്ടാ. ൧൮൭൦ ജൂലയിലെ മിത്രത്തിൽ ൧൧൭-ാം പുറത്തു "പട്ടക്കാരനും അത്മെനികളുമായ സകലൎക്കും ശുദ്ധമുള്ള പുസ്തകങ്ങൾ ഇവയായിരിക്കണം" എന്നുള്ള തലവാചകത്തോടു കൂടി ബർഎബ്രായ എഴുതിയിട്ടുള്ള കാനോന്റെ ഭാഗത്തു സുറിയാനിയിൽ നോക്കിയാൽ മതി. അപ്പോൾ ബർഎബ്രായയും അദ്ദേഹം ഉൾപ്പെട്ട സഭയും മിത്രത്തിന്റെ അപ്പൊക്രിഫായെ കാനോനായി എണ്ണിയിരിക്കുന്ന വിവരം കാൺമാൻ ഒരു പ്രയാസവും ഇല്ല.

സുറിയാനി കാനോനിൽ നിന്നു മുമ്പു പകൎത്തിയ ഭാഗം ഇപ്പോൾ മിത്രം വീണ്ടും പകൎത്തിയിരിക്കുന്നു. ഈ പ്രാവശ്യത്തെ കാനോൻ വാചകം പണ്ടത്തേതുപോലെ അല്ല. ഇതു ഏതാണ്ടും തന്നെ "ഇവ എവ്വപ്പാക്രോപ്പെ അതായതു ഗൂഢമായുള്ളവ എന്നു വിളിക്കപ്പെട്ടുന്ന പുസ്തകങ്ങൾ" എന്നായിരുന്നു കഴിഞ്ഞ ആഗസ്റ്റ മാസത്തിലെ മിത്രം പ്രസിദ്ധപ്പെടുത്തിയ കാലത്തു കാനോനിൽ ഉണ്ടായിരുന്ന വാചകങ്ങൾ. ഇതാ നവംബർ മാസം ആയപ്പോൾ കാനോനിലെ വാചകം ഭേദപ്പെട്ടിരിക്കുന്നു. ഈ മാസത്തിലെ മിത്രം കാനോനിൽ കണ്ട വാചകം "എവ്വപ്പാക്രോപ്പെ അതായതു ഗൂഢമായുള്ളവ എന്നു വിളിക്കപ്പെട്ടുന്ന പുസ്തകങ്ങളെ പരമാൎത്ഥപ്പെട്ടവരെ അതുകൊണ്ടു വഞ്ചിപ്പാനുള്ള എടത്തുടിന്നുരുത്തവയെന്നതൊ എഴുതുന്നു"; എന്നാകുന്നു. ജൂൺ മാസത്തിൽ കാനൊനിൽ ഉണ്ടായിരുന്ന "ഇവ" ഇപ്പോൾ കാണ്മാനില്ല മുൻതവണ കാനൊനിൽ കണ്ട "ൾ" ഇപ്പോൾ "ളെ" ആയിപ്പോയി. മുമ്പിൽ ഇല്ലാഞ്ഞ "പരമാൎത്ഥ...... ... എഴുതുന്നു" എന്ന ദീൎഘവാചകം ഇപ്പോൾ കാനോനിൽ കണ്ടുകിട്ടിയിരിക്കുന്നു. ഇനി അടുത്തമാസത്തിൽ സുറിയാനി പഠിച്ച വല്ലവരേയുംകൊണ്ടു സുറിയാനി കാനോൻ ഒന്നുകൂടെ പരിശോധിപ്പിച്ചാൽ "എഴുതിയ ആൾ തന്നെ" മല്ല, കണ്ണുതുറന്നു വായിക്കുന്ന ഏവൎക്കും മനസ്സിലാകുന്ന വാചകമാണു സുറിയാനിയിൽ ഉള്ളതെന്നു കാണാം

അതിനാൽ ഇപ്പോൾ ഒരു സംഗതി വെളിപ്പെട്ടു മിത്രാധിപൎക്കുചത്തിൽ ഉള്ള വാചകത്തെ ഭേദപ്പെടുത്തിയശേഷം പകൎത്തിയെന്നുള്ളതിനു സംശയമില്ലാ ഇപ്പോഴും കുററം സമ്മതിക്കാത്ത സ്ഥിതിക്കു ഇതു മനഃപൂൎവ്വം ചെയ്തു. ഒരു വഞ്ചനയാണെന്നാണ വിചാരിക്കേണ്ടതു. എങ്കിലും അടുത്ത മിത്രത്തിൽ തുടൎച്ചയായി എന്തൊ എഴുതുവാൻ ഭാവമുണ്ടെന്നു മിത്രം പറയുന്ന സ്ഥിതിക്കു ഒരുവേള അദ്ദേഹം മനസ്സുതിരിഞ്ഞേക്കാവുന്നതാകയാൽ ഇതിന്റെ അനുമാനം ഇപ്പോൾ ഞങ്ങൾ പറയുന്നില്ല.

മിത്രം ഈ പ്രാവശ്യത്തെ പ്രസംഗം അവസാനിപ്പിച്ചിരിക്കുന്നതു താഴെ എഴുതുന്ന വാചകത്തിൽ ആകുന്നു.

"പൊവിംററാ വേദപുസ്തകം, അത്താനാസീസ, ക്രുറീലോസ, മുതലായ പിതാക്കന്മാർ ബെർ എബ്രായിസ എന്ന യാക്കൊബായ ന്യായകൎത്താവു, എന്നിവരുടെ എഴുത്തുകൾ, സുറിയാനി കാനോനാകളുടെ പുസ്തകം മലയാള സുറിയാനികളുടെ മതസംഗതികൾ, എന്നിവയെല്ലാം ഐകകണ്ഠ്യേന അപ്പൊക്രിഫാ വിശുദ്ധ വെദത്തിന്റെ ഭാഗമല്ലെന്നു വിളിച്ചുപറയുന്നു. എടവഴിയിക്കൽ കോറെപ്പിസ്കോപ്പായും ഇടവകപത്രികയും മാത്രം അപ്പൊക്രിഫായ്ക്കു വിശുദ്ധ വെദത്തിന്റെ അധികാരം കൊടുത്തിരിക്കുന്നു" വാലല്ലാത്തതെല്ലാം അ

ളയിലായി എന്ന പഴഞ്ചൊല്ലുപോലെയാണ മിത്രം ഈവക രേഖകളെ മനസ്സിലാക്കിയതെന്ന ഞങ്ങളുടെ കഴിഞ്ഞ പ്രസംഗങ്ങൾകൊണ്ടും ഈ പ്രസംഗം കൊണ്ടും വായനക്കാർക്ക മനസ്സിലാകുവാൻ എളുപ്പമുണ്ട. പോയ ജൂൺമാസത്തിലെ മിത്രപ്രസംഗം കൊണ്ടും പിന്നിട്ടുള്ള തർക്കങ്ങൾ കൊണ്ടും ന്യായമായി വല്ലതും അനുമാനിക്കാമെങ്കിൽ അത എന്തെന്നാൽ

"ഗ്രീക്കു പിതാക്കന്മാരായ ഒറിജിൻ, ക്ലെമെന്തു മുതലായവരും "അഗസ്റ്റിൻ" എന്ന ലത്തീൻ പിതാവും "റൊമ്മാസഭയും" "കിഴക്കിനുള്ള സഭകളും "ഏറവും പഴയ കയ്യെഴുത്തിൽ ഒന്നായ" ബ്യകാനൻസാല്ല്' കൊണ്ടുപോയ സുറിയാനി വേദപുസ്തകവും, ബർഹെബ്രായയും, സുറിയാനി കാനോനും, സുറിയാനിക്കാരുടെ മതസംഗതിയും, അനേകം ആംഗ്ലിയാ വൈദികന്മാരും ഏകകണ്ഠ്യേന അപ്പൊക്രിഫാ എന്ന പറയപ്പെടുന്നവ വേദത്തിന്റെ ഭാഗങ്ങളാണെന്ന വിശ്വസിച്ചു പറയുന്ന മറ്റീത്ര ജേൺ ചാണ്ടിയും മലയാളമിത്രവും മാത്രം ഇവയ്ക്കു വിശുദ്ധ വേദത്തിന്റെ അധികാരം കൊടുക്കുവാൻ സമ്മതിക്കയില്ല. വായനക്കാർ ശരിയായ അനുമാനം എടുത്തു കൊള്ളട്ടെ.



## മാർ ഗ്രീഗോറിയോസ്സ് ജീവചരിത്രം.



ഇതിൽ ചില തെറ്റുകളുണ്ടെന്ന കന്നിമാസത്തെ ഇടവകപ്പത്രികയിൽ കണ്ടനാട്ട നിന്നും ജോസഫ് എഴുതിയ ലേഖനത്തിന പത്രാധിപർ തന്നെ തക്കസമാധാനം പറഞ്ഞിട്ടുണ്ട. മുളന്തുരുത്തിയിൽ ഒരു മപ്രിയാനാ കബറടങ്ങീട്ടുണ്ടെന്ന വൈറ്റ് ഹൌസിന്റെ പുസ്തകം ൧൦൪-ാം ഭാഗം നോക്കിയാൽ കാണാം. ഞാൻ വെറുതെ അങ്ങോട്ട എഴുതിപ്പിടിപ്പിച്ചതല്ല. ഒരു പുസ്തകത്തിൽ തെറ്റുകളുണ്ടെന്ന ആർക്കെങ്കിലും തോന്നിയാൽ ആ വിവരം ഗ്രന്ഥകർത്താവിനെ അറിയിക്കയും അദ്ദേഹത്തിൽനിന്ന തൃപ്തികരമായ സമാധാനം കിട്ടാതിരിക്കയൊ പിന്നത്തെ പതിപ്പിൽ തെറ്റുകൾ തിരുത്താതിരിക്കയൊ ചെയ്യുന്നയാണെങ്കിൽ മാത്രം പത്രങ്ങളിൽ ആക്ഷേപിക്കയുമാണ സംസ്കാരമുള്ളവരുടെ മര്യാദ. ആരെയും ആക്ഷേപിക്കാൻ ഉദ്ദേശ്യമില്ലെന്ന പറയുന്ന ലേഖകൻ ഈ മര്യാദയെ ലംഘിച്ചതിൽ ആശ്ചര്യപ്പെടേണ്ടതാണ. നമ്മുടെ വന്ദ്യ പിതാവിനെ വിഷയമാക്കി എഴുതീട്ടുള്ള ഒരു പുസ്തകത്തെ സംബന്ധിച്ച ഈ മര്യാദാചരണം പ്രത്യേകം ആവശ്യമായിരുന്നു.

എം. പി. വർക്കി.



# സൂചനകൾ.

വലിയ തിരുമേനിയുടെ ജൂബിലിസ്മാരകമായി ൧൦൦൦ രൂപായിൽ മേൽ ചിലവു ചെയ്തു മുഴുവൻ സ്വർണ്ണത്തിൽ ഒരു അംശവടി തീർത്തു തിരുമേനിയ്ക്കു കാഴ്ച വയ്ക്കുന്നതിന് പുത്തൻപള്ളിക്കാർ തീരുമാനിച്ചു പണി ആരംഭിച്ചിരിക്കുന്നതായി അറിയുന്നതിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കുന്നു.

❖ ❖ ❖ ❖

പട്ടാഭിഷേകം—മാർ ദീവന്നാസ്യോസ തിരുമേനി പ്രിൻസിപ്പാൾ ദി. ശ്രീ. ഫാദർ ഗീവറുഗീസ മല്പാൻ അവർകളെ റമ്പാനാക്കുവാൻ നിശ്ചയിച്ചിരുന്ന വിവരം കഴിഞ്ഞ പ്രാവശ്യം പ്രസ്താവിച്ചിരുന്നല്ലൊ. ഈ മാസം ൯-നു ഞായറാഴ്ച ഈ ശുശ്രൂഷ പരുമല പള്ളിയിൽ വച്ചു ആഘോഷപൂർവ്വം കഴിച്ചിരിക്കുന്നു. വലിയ തിരുമേനി അന്നേദിവസം കുർബ്ബാന ചൊല്ലുകയും ദയറായ്ക്കൂസ സ്ഥാനം നൽകുന്ന ശുശ്രൂഷകൾ നടത്തുകയും ചെയ്തു. വിശ്വാസസത്യം ചെയ്തു ദയറായ്ക്കൂസായുടെ നൽവരവും ചുമതലയും കൈക്കൊണ്ടിരിക്കുന്ന ഈ പുതിയ റമ്പാൻ തന്റെ ചുമതല ദൈവത്തിന്റെ മഹത്വത്തിനും സഭയുടെ നന്മയ്ക്കും തന്റെ സ്വന്ത ആത്മാവിന്റെ രക്ഷയ്ക്കുമായി വഹിപ്പാൻ പ്രാപ്തനാകേണ്ടതിനു വായനക്കാർ പ്രാർത്ഥിക്കണമെന്നു ഓർപ്പിക്കുന്നു.

❖ ❖ ❖ ❖

വൈദികസംഘം—ആണ്ടുതോറും പതിവുള്ള പട്ടക്കാരുടെ വൈദികസംഘം ഈയാണ്ടു കൊച്ചുതിരുമേനിയുടെ ശ്രാദ്ധദിവസത്തിന്റെ അടുത്ത നാൾ പരുമല വച്ചു കൂടി. പട്ടക്കാരിൽ അനുതാപത്തെക്കുറിച്ചു ഉണർത്തുന്ന ഒരു പ്രസംഗം ദി. ശ്രീ. മടയ്ക്കൽ അലക്സന്ത്രയോസ കത്തനാർ വായിച്ചതു വളരെ സാരം നിറഞ്ഞതും രസകരവും കേൾവിക്കാരെ ഉണർത്തുന്നതുമായിരുന്നു. അതുകൂടാതെ പട്ടക്കാരുടെ ചുമതലകളെയും പട്ടത്വത്തിന്റെ മാഹാത്മ്യത്തെയും ഓർമ്മപ്പെടുത്തുന്ന പ്രസംഗങ്ങൾ ദി. ശ്രീ. പൂവത്തൂർ യാക്കോബകത്തനാർ അവർകളും ദി. ശ്രീ ചെറിയമഠത്തിൽ യാക്കോബകത്തനാർ അവർകളും പറഞ്ഞു കൂടാതെ ഈ ഉപദേശങ്ങൾ ഞങ്ങൾക്കു അനുഭവസിദ്ധമാക്കുവാൻ വേണ്ടി ധ്യാനങ്ങളും പ്രാർത്ഥനകളും ഉണ്ടായി. അടുത്ത ആണ്ടുമുതൽ ഈ ദിവസം ഈ സ്ഥലത്തുതന്നെ വച്ചു കുറെക്കൂടെ വിസ്താരമായി സംഘം നടത്തണമെന്നു നിശ്ചയിക്കയും കൊച്ചുതിരുമേനിയുടെ നാമത്തിൽ വരുന്ന കുർബ്ബാനപ്പണം കുർബ്ബാന ചൊല്ലി കടം തീർത്തു കൊടുക്കുന്നതിനു വേണ്ടി ഈ സംഘത്തിൽ കൂടുന്ന പട്ടക്കാർക്കു ഭാഗിച്ചുകൊടുക്കണമെന്നു വലിയ തിരുമേനി തീർച്ചപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

❖ ❖ ❖ ❖

വേദപുസ്തകസമൂഹം—ലോകമെങ്ങും വേദപുസ്തകം അച്ചടിപ്പിച്ചു ചുരുങ്ങിയ വിലയ്ക്കു പ്രചരിപ്പിച്ചുവരുന്ന ഈ സമൂഹം സ്ഥാപിച്ചിട്ടു ൧൦൦ വർഷം തികയുന്ന സന്ദർഭം വിശേഷവിധത്തിൽ ആഘോഷിപ്പാൻ ഏർപ്പാടു ചെയ്തുവരുന്നു. ഒരു നാട്ടിൽ ഈ ആഘോഷം നടത്തുന്നതു അടുത്ത മാർച്ചുമാസം ൬-ം ൭-ം നു-കളിൽ ആകുന്നു. ഈ നാട്ടിൽ ഉള്ള നാനാക്രിസ്ത്യാനി സമുദായങ്ങളുടെ പ്രതിപുരുഷന്മാരെ ചേർത്തു ഈ ആഘോഷം നടത്തുവാൻ ഒരു കമ്മറ്റി ഏർപ്പെടുത്തിയിട്ടുണ്ടു. നാം ഉപയോഗിച്ചുവരുന്ന സുറിയാനി വേദപുസ്തകം ബൈക്കാനാൻ സായ്പിന്റെ മദ്ധ്യസ്ഥതയിന്മേൽ വേദപുസ്തകസമൂഹം ചിലവുചെയ്തു അച്ചടിപ്പിച്ചു അയച്ചുതന്നതാണു. അങ്ങിനെ അച്ചടിപ്പാൻ ഇടയായില്ലെങ്കിൽ ഇന്നും സുറിയാനി വേദപുസ്തകം കയ്യെഴുത്തായി തന്നെ ഇരുന്നേനെ. സമൂഹത്തിന്റെ ഔദാര്യംകൊണ്ടു കിട്ടിയ ഈ വക ഗുണങ്ങൾക്കുവേണ്ടി സമൂഹത്തെക്കുറിച്ചു നാം കൃതജ്ഞന്മാരായിരിക്കേണ്ടതാണു.

❖ ❖ ❖ ❖

നിരണത്തുപള്ളിക്കേസു—ഇതു കക്ഷികൾ തമ്മിൽ രാജിപ്പെട്ടുതീർന്നിരിക്കുന്നു. പള്ളിയും സകല സ്വത്തുക്കളും മലങ്കരെ യാക്കോബായ സുറിയാനി ട്രസ്റ്റിനായി സ്ഥാപിച്ചു നടത്തപ്പെട്ടുവരുന്നതാണെന്നുള്ള അന്യായത്തെ സമ്മതിച്ചു സകലവും വാദികളായ സുറിയാനിക്കാർക്കു കൈവശപ്പെടുത്തി കൊടുക്കുന്നതിനു നവീകരണ കക്ഷികൾ സമ്മതിച്ചു ഹർജി കൊടുക്കയും അതനുസരിച്ചു വിധിക്കയും ചെ

ച്ചിരിക്കുന്നു. മലങ്കര ഇടവകയിലെ തലപ്പള്ളികളിൽ ഒന്നായ ഈ പള്ളിയുടെ കാര്യം ഇങ്ങനെ അവസാനിച്ചതിൽ ഞങ്ങൾ സന്തോഷിക്കുന്നു. മറ്റുള്ള പള്ളിക്കാരും ഈ ദൃഷ്ടാന്തത്തെ പിന്തുടരുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖ ❖

സാരസാഗരം—ഈ പേരോടുകൂടി ഒരു പുതിയ മലയാളപത്രിക മാവേലിക്കരെ നിന്നു പ്രസിദ്ധപ്പെടുത്തുവാൻ തുടങ്ങിയിരിക്കുന്നു. ഇതിന്റെ പ്രതികൾ ഞങ്ങൾ നന്ദിപൂർവം കൈപ്പറ്റിയിരിക്കുന്നു. ഇതിന്റെ ഉടമസ്ഥന്മാരും നടത്തുകാരും മാവേലിക്കരെയുള്ള ചില യാക്കോബായ സുറിയാനി യുവാക്കൾ ആകുന്നു. മാവേലിക്കരെ കൊട്ടാരത്തിലെ ചില തമ്പുരാക്കന്മാർ മുതലായ യോഗ്യന്മാർ ഇതിന്റെ രക്ഷാകർത്തൃത്വം ഏറ്റിട്ടുണ്ടെന്നും ഇങ്ങിനെയുള്ള മഹാന്മാരുടെ സഹായത്താൽ പത്രത്തിനു ധാരാളം പ്രചാരമുണ്ടാകുമെന്നു ആശിപ്പാൻ കാരണമുണ്ടെന്നും അറിയുന്നതിൽ ഞങ്ങൾ സന്തോഷിക്കുന്നു. നല്ല ഭാഷയിൽ പ്രസംഗങ്ങളും ലേഖനങ്ങളും എഴുതുവാൻ പ്രാപ്തന്മാരായ ആളുകളെ ചേർത്തു പത്രം പിഴകൂടാതെ നടത്തിക്കൊണ്ടുപോകുവാൻ ഭാരവാഹികൾ ഉത്സാഹിക്കുമെന്നു വിശ്വസിക്കുന്നു.

---

ആലുവാ തൃക്കുന്നത്തു വിദ്യാലയ പണിവകയ്ക്കു ഒരു കൊല്ലത്തെ വരുമാനം തരാമെന്നു സമ്മതിച്ച പള്ളിക്കാരുടെ പേരും സംഖ്യയും.

| | രൂ. | ണ. | സ. |
|---|---|---|---|
| കോട്ടപ്പടി പള്ളിയിൽ നിന്നും | ൨൫൪ | ൩ | ൨ |
| ഖണ്ഡൂർ പള്ളിയിൽ നിന്നും | ൧൫൦ | ൦ | ൦ |

---

## പത്രവരി അടച്ചവരുടെ പേരുവിവരം.

| | | അവർകൾ | രൂ. | ച. | കാ. |
|---|---|---|---|---|---|
| കോട്ടയം. | തെക്കേതലക്കൽ കുഞ്ഞൻവക്കീൽ | ,, | ൧ | ൧൪ | ൦ |
| ,, | കരിശുംമൂട്ടിൽ ഉലഹന്നാൻ | ,, | ൧ | ൧൧ | ൫ |
| ,, | പുത്തൻപുരക്കൽ കൊച്ചുമാത്തു | ,, | ൨ | ൦ | ൦ |
| ,, | പുത്തൻപറമ്പിൽ തോമാ | ,, | ൨ | ൦ | ൦ |
| ,, | വി. കെ. കുഞ്ഞൻ വക്കീൽ | ,, | ൧ | ൦ | ൦ |
| ,, | ഡിസ്ത്രിക്ട രജിസ്ത്രാർ കരുവിള വർക്കി | ,, | ൨ | ൧൪ | ൦ |
| ,, | പ്രൊഫെസർ സി. ജെ. മാണി | ,, | ൧ | ൧൪ | ൦ |
| ,, | തെക്കേത്താനത്തു പുന്നൻ ചെറിയാൻ | ,, | ൩ | ൦ | ൦ |
| കുന്നംകുളം. | പുലിക്കോട്ടിൽ ഉക്കുറു ഉക്കുറുക്കുട്ടി | ,, | ൧ | ൧൪ | ൦ |
| കൈപ്പട്ടൂർ. | തേരകത്തു കൊച്ചുകോശി | ,, | ൧ | ൧൪ | ൦ |
| ,, | ടി. തട്ടിൽ പീലിപ്പോസ കൊച്ചുകുഞ്ഞു | ,, | ൧ | ൧൪ | ൦ |
| ,, | ടി. പാണ്ടകശാലയിൽ പുത്തൻവീട്ടിൽ പെരുമാൾ കൊച്ചുകോശി | ,, | ൨ | ൦ | ൦ |
| ,, | ടി. കഞ്ഞാട്ടു ആക്കാക്കഴിയിൽ ഇടിക്കുള പീലിപ്പോസു വാദ്ധ്യാർ | ,, | ൧ | ൧൪ | ൦ |
| ,, | ടി. ബ. പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| ,, | ടി. തെരുവിൽ നെടുംപ്ര വർക്കികോരുള | ,, | ൩ | ൦ | ൦ |
| ,, | മല്ലശ്ശേരി പള്ളിയോഗം | ,, | ൪ | ൧൦ | ൫ |

| | | | | |
|---|---|---|---|---|
| കമ്പഴ. പുത്തൻ പീടിക സിറിയൻ മിഷ്യൻ | | രൂ. | ച. | കാ |
| ഗ്രാൻറപള്ളിക്കൂടം വാദ്ധ്യാർ ശീവറുശീസു അവർകൾ | | ൧ | ൦ | ൦ |
| കല്ലിശെരി ബ. പള്ളിയോഗം | | ൩ | ൦ | ൦ |
| പത്തനംതിട്ട വക്കാലമണ്ണിൽ തോമ്മാസ്സുവക്കീൽ | ,, | ൨ | ൦ | ൦ |
| റാന്നി പഴയാററു ചാക്കൊ | ,, | ൧ | ൧൪ | ൦ |
| ,, ടി. ബ. പള്ളിയോഗം | ,, | ൧ | ൧൪ | ൦ |
| ഓമല്ലൂർ വടക്കേടത്തു ശീവറുശീസു | ,, | ൪ | ൦ | ൦ |
| ,, ടി. വടക്കേടത്തു മേമുറിയിൽ ശീവറുശീസു | ,, | ൧ | ൧൪ | ൦ |
| ,, ആററരിയത്തു തെക്കേക്കരെ പുന്നക്കാട്ടു വടക്കേതിൽ ശീവറുശീസു | ,, | ൧ | ൦ | ൦ |
| പള്ളം ബ. പുത്തൻ പള്ളിയോഗം | | ൪ | ൧൪ | ൦ |
| ,, ടി. ഒററതെയിക്കൽ കുരുവിള | ,, | ൬ | ൦ | ൦ |
| കൊല്ലാട്ടു വൈക്കത്തു പുത്തൻപുരയിൽ കുഞ്ഞു | ,, | ൪ | ൧൫ | ൦ |
| ,, പാറയ്ക്കൽ മാണിക്കോരുള | ,, | ൪ | ൧൫ | ൦ |
| ,, ടി ചെമ്പകശേരിൽ ദത്തോസു | ,, | ൭ | ൦ | ൦ |
| ,, ടി. കൊച്ചിമൂലയിൽ പുത്തൻപുരയ്ക്കൽ ഏലിയാസു മാണിക്കുഞ്ഞു. | ,, | ൪ | ൧൪ | ൦ |
| കോട്ടയം ബ. ചെറിയപള്ളിയോഗം | | ൧ | ൧൪ | ൦ |
| ,, ടി. പുത്തൻ പുരയ്ക്കൽ കൊച്ചുമാത്തു | ,, | ൩ | ൦ | ൦ |
| ,, ടി. ഇല്ലിക്കൽ ചാക്കൊ | ,, | ൨ | ൦ | ൦ |
| ,, വടക്കുന്നേൽ ബ. അച്ചൻ | | ൩ | ൦ | ൦ |
| പള്ളാരം വലിയമണ്ണിൽ ബ. യോഹന്നാൻകത്തനാർ | | ൩ | ൦ | ൦ |